



# കേരള
# പാഠാവലി
# മലയാളം





സ്റ്റാൻഡേർഡ് 6

1963



Std VI D

~~ഉപന്ന~~ 6-1963-64.

# കേരള പാഠാവലി

## (മലയാളം)

സ്റ്റാൻഡേർഡ് 6.

ഗവണ്മെൻറിൽനിന്നും നിയമിച്ച കമ്മിററി
തയ്യാറാക്കിയതു്.

വില: 90 nP.

1963

# പ്രതിജ്ഞ

ഭാരതം എന്റെ നാടാണ്. എന്റെ സഹോദരീസഹോദരന്മാരാണ് എല്ലാ ഭാരതീയരും. ഞാൻ എന്റെ നാടിനെ സ്നേഹിക്കുന്നു. അതിന്റെ സമൃദ്ധവും വിവിധവുമായ പരമ്പരാഗതസമ്പത്തിൽ ഞാൻ അഭിമാനം കൊള്ളുന്നു. ആ സമ്പത്തിനു് അർഹനാകുവാൻ ഞാൻ എപ്പോഴും ശ്രമിക്കുന്നതാണ്.

എന്റെ മാതാപിതാക്കന്മാരേയും ഗുരുജനങ്ങളേയും ഞാൻ ആദരിക്കുകയും ബഹുമാനിക്കുകയും ചെയ്യും. എല്ലാവരോടും ഞാൻ വിനയത്തോടുകൂടിയേ പെരുമാറുകയുള്ളു. എല്ലാ ജീവികളോടും ഞാൻ ദയാലുവായിരിക്കും.

എന്റെ നാടിനും നാട്ടാർക്കും ഞാൻ എന്റെ സേവനം സമർപ്പിക്കുന്നു. അവരുടെ യോഗക്ഷേമത്തിലും ഐശ്വര്യത്തിലും മാത്രമാണ് എന്റെ സുഖം.

---



# പാഠവിവരം





പാഠം 1

# കേരളം

[ഗദ്യവും പദ്യവും ഒരുപോലെ മനോഹരമായി എഴുതാൻ കഴിവുള്ള ഒരു സാഹിത്യകുശലനായിരുന്നു സി. വി. കുഞ്ഞുരാമൻ. അദ്ദേഹത്തിന്റെ കാന്തികോദയം എന്ന ലഘുകാവ്യത്തിലുള്ള ഒരു ഭാഗമാണ് ഇവിടെ ഉദ്ധരിച്ചിരിക്കുന്നതു്.]

ഒരുഭാഗത്തിലൗന്നത്യം
കലരും മലയാചലം
മറുഭാഗത്തു ഗംഭീര
പാരാവാരം ഭയങ്കരം.

അഹിതന്മാരെയും കാല-
വർഷക്കാററിനെയും സമം
തടുത്തുനിർത്തും സഹ്യാദ്രി
മലയാളഹിമാലയൻ.

പച്ചക്കാടുകളെക്കൊണ്ടു
പച്ചപ്പട്ടു പുതച്ചവൻ
പൃഥ്വിപ്പെണ്ണിൻ വിലാസങ്ങൾ
വീക്ഷിച്ചു വിലസുന്നുവോ ?

നെല്ലിൻ പാടങ്ങളിൽക്കൂടി
വളഞ്ഞൊഴുകുമാറുകൾ
കേരളോർവിയുടുക്കുന്ന
പുടവക്കസവല്ലയോ ?

അവൾക്കു നിത്യനീരാട്ടു-
കുളിക്കെത്രവിധത്തിലായ്
സരോവരങ്ങൾ നിർമ്മിച്ചു
നൽകീ പ്രകൃതിദേവിയാൾ.

ഉൽഫുല്ലപുഷ്പസൗരഭ്യ-
പരാഗങ്ങളണിഞ്ഞുടൻ
മലയാദ്രിയയയ്ക്കുന്ന
ചെറുകാററെത്ര മോഹനൻ !

ചെറുകുംഭങ്ങളിൽ പൂർണ്ണ-
മമൃതത്തെ നിറച്ചഹോ
ചുമന്നുനില്ക്കും കേരങ്ങൾ-
ക്കാശ്വാസമരുളുന്നവൻ !

കാർത്തികോദയം] [സി. വി. കുഞ്ഞുരാമൻ.

അഭ്യാസം

1. കേരളത്തിൻെറ ഇരുവശത്തും എന്താണു് സ്ഥിതി ചെയ്യുന്നതു്?
2. സഹ്യാദ്രിയെ "മലയാളത്തിലെ ഹിമാലയൻ" എന്നു് പറയുവാൻ കാരണമെന്താണു്?
3. എന്തിനെയാണു് പുടവയുടെ കസവായിട്ടു് കവി വർണ്ണിക്കുന്നതു്?
4. കേരവൃക്ഷങ്ങൾ എന്താണു് ചെയ്യുന്നതു്?
5. പിരിച്ചെഴുതുക:-
   ഉൽഫുല്ലപുഷ്പസൗരഭ്യപരാഗങ്ങൾ; വളഞ്ഞൊഴുകമാറുകൾ.
6. പര്യായം പറയുക:-
   കാട്ടു്, തടാകം, പർവ്വതം, കാററു്.

## പാഠം 2

# തിരുവോണം

ചിങ്ങമാസം പിറന്നു. തിരുവിതാംകൂറിലും കൊച്ചിയിലും പുതുവത്സരം ആരംഭിക്കുകയായി. മലബാറിൽ കന്നി പിറക്കുമ്പോഴാണ് നവവത്സരം. എന്നാൽ, ആവണിപ്പിറപ്പ് മലയാളികൾക്കേവർക്കും ആനന്ദിക്കാനുള്ള അവസരമാണ്.



ശരത്കാലാഗമം സൂചിപ്പിച്ചുകൊണ്ട് ആകാശത്തിൽ വെള്ളിമേഘങ്ങൾ അണിനിരക്കും. വായുവാകുന്ന വേളുത്തേടൻ മേഘങ്ങളാകുന്ന വസ്ത്രങ്ങൾ ആകാശമാകുന്ന കല്ലിൽ കുത്തിത്തിരുമ്മുമ്പോൾ ചിതറുന്ന ജലകണങ്ങളാണെന്നു തോന്നു

മാറു്, അവിടവിടെ അപ്പപ്പോഴായി, അല്പം മഴയുണ്ടായേക്കാം. കൊയ്ത്തുകഴിഞ്ഞു കമനീയങ്ങളായ കററക്കളങ്ങളിൽ പാട്ടും ബഹളവുമാണു്. പുത്തരിച്ചോറും, ഓണനിലാവും, പൂത്തുനില്ക്കുന്ന പ്രകൃതിയും! കുട്ടികൾ ആർത്തുവിളിച്ചു് ആഹ്ളാദം വെളിപ്പെടുത്തി: "പൊന്നോണം വന്നുപോയി."

മുററത്തു കളം മെഴുകി പൂവിട്ടലങ്കരിക്കലാണു് ഓണത്തിൻെറ ഒന്നാമത്തെ ചടങ്ങു്. ബാലികാബാലന്മാർ പൂവട്ടികളും കഴുത്തിൽ തൂക്കി കാട്ടും മേട്ടും തേടിനടക്കുന്ന കാഴ്ച കേരളത്തിൽ എവിടെച്ചെന്നാലും കാണാം. ഊണും കാപ്പിയും ഉപേക്ഷിച്ചാലും, പൂക്കൂടകളുടെ ഉദരം നിറച്ചല്ലാതെ കുട്ടികൾ വീട്ടിലേക്കു മടങ്ങുകയില്ല. പിറേറദിവസം പ്രഭാതത്തിലാണു് ഈ പുഷ്പങ്ങൾ മുററത്തുള്ള പൂക്കളത്തിൽ എത്തുന്നതു്. പൂക്കളം അലങ്കരിക്കുന്നതിൽ വീടുകൾ തമ്മിൽ ഹൃദ്യമായൊരു മത്സരം തന്നെ നടക്കും. കമലത്തിൻെറ വീട്ടിൽ പത്തുവരിപ്പൂവിട്ടിട്ടുണ്ടെങ്കിൽ, മീനാക്ഷി പതിനൊന്നൊപ്പിക്കും. ദേവകി വരിയുടെ എണ്ണത്തിലായിരിക്കില്ലാ, പൂക്കൾകൊണ്ടുള്ള ചിത്രീകരണത്തിലായിരിക്കും കൂടുതൽ ശ്രദ്ധിക്കുക. ദുർല്ലഭമായ താമരപ്പൂ കൊണ്ടുവന്നു് ഒരുവരിയൊപ്പിച്ചു് രാമചന്ദ്രൻ ഈ പെൺകുട്ടികളെ ഇളിഭ്യരാക്കും. ഇങ്ങനെ പുഷ്പചിത്രങ്ങൾ രചിക്കുന്നതിലുള്ള മത്സരം ഉൽക്കർഷോന്മുഖമായ ജീവിതയാത്രയിലേക്കുള്ള പ്രാരംഭമാണു്.

തൃക്കാക്കരയപ്പനു് എഴുന്നള്ളിയിരിക്കാനുള്ള പുഷ്പാസനമാണു് ഈ കുട്ടികൾ ഇത്ര വാശിപിടിച്ചു് സജ്ജമാക്കുന്നതു്. ദേവനെ പ്രതിഷ്ഠിച്ചാൽ പിന്നെ പൂവിടൽ നിർത്തിവയ്ക്കും. അത്തം മുതൽക്കാരംഭിച്ച പൂവിടൽ ഉത്രാടം കഴിയുന്നതുവരെ തുടരും. തിരുവോണത്തുനാൾ അതിരാവിലെ, മെഴുകിയ കളത്തിൽ പലകയിട്ടു് അരിമാവുകൊണ്ടണിഞ്ഞു് അതിന്മേൽ ഒരു നാക്കില കിഴക്കോട്ടു തിരിച്ചുവയ്ക്കും. ചില സ്ഥലങ്ങളിൽ

മൂലത്തുന്നാൾതന്നെ ഇതു നടത്തും. നാക്കിലയും അരിമാവു കൊണ്ടണിഞ്ഞു് അതിൽ തൃക്കാക്കരയപ്പനെ പ്രതിഷ്ഠിക്കും. മണ്ണുകൊണ്ടോ, മരംകൊണ്ടോ ഉണ്ടാക്കിയ വിഗ്രഹങ്ങളാണ് പ്രതിഷ്ഠിക്കുക. തൃക്കാക്കരയപ്പന്റെ ശിരസ്സിലും അരിമാവ് അണിയും. ഇങ്ങനെ അണിഞ്ഞ ആ വിഗ്രഹത്തിന്റെ മുടിയിലും ഓരങ്ങളിലും തുളസിപ്പൂവ്, തെച്ചിക്കുല, മല്ലികപ്പൂവ്, ചെമ്പരത്തിപ്പൂവ് മുതലായവ കുത്തി മോടിപിടിപ്പിക്കും. ഓണപ്പൂവ്, തുമ്പപ്പൂവ് ആദിയായവ മുടിയിൽ വിതറുകയും നാക്കിലയിൽ തുമ്പക്കുടം വിരിച്ച് ഒരു മെത്തപോലെ, അലങ്കരിക്കുകയും ചെയ്യാറുണ്ട്. മൂലത്തുന്നാൾ ആഘോഷമാരംഭിക്കുന്നവർ അന്നേദിവസം അടുത്തടുത്തു് രണ്ടു പലകപ്പുറത്തായി മൂന്നും രണ്ടും തൃക്കാക്കരയപ്പനെ വയ്ക്കും. പൂരാടത്തുന്നാൾ രണ്ടു സ്ഥലത്തായി ഏഴും, ഉത്രാടത്തുന്നാൾ ഒമ്പതും, തിരുവോണത്തുന്നാൾ മഹാബലിയടക്കം ഇരുപത്തൊന്നും വിഗ്രഹങ്ങൾ പ്രതിഷ്ഠിക്കും.

തൃക്കാക്കരയപ്പനെ പ്രതിഷ്ഠിച്ചുകഴിഞ്ഞാൽ ദിവസം മൂന്നു നേരം—രാവിലേയും ഉച്ചയ്ക്കും രാത്രിയും—പൂജിക്കണമെന്നുണ്ട്. വീട്ടിലെ പ്രായംചെന്ന പുരുഷന്മാരാരെങ്കിലുമാണ് പൂജിക്കുക. പഴവും, ശർക്കരയും, 'പൂവട'യും, പാൽപ്പായസവും നിവേദ്യത്തിനൊരുക്കാറുണ്ട്. തൃക്കാക്കരയപ്പനെ വച്ചു പൂജിക്കുമ്പോൾ ആർപ്പുവിളിക്കുകയും പതിവാണ്. ഉള്ളിൽ തിങ്ങുന്ന ആഹ്ളാദത്തിന്റെ പ്രതിധ്വനിയാണ് ഈ ആർപ്പുവിളി. നാലോണം കഴിയുന്നതുവരെ ദിവസത്തിൽ ഒരുനേരമെങ്കിലും പൂജിക്കും. നാലോണം കഴിഞ്ഞാൽ, ഒരു നല്ല ദിവസം നോക്കി, തൃക്കാക്കരയപ്പനെ എടുത്തു മാററും.

ഓണക്കാലത്തെ വാദ്യവിശേഷങ്ങളിൽ ഏററവും പ്രധാനമാണ് വില്ലുകൊട്ടൽ. തൃക്കാക്കരയപ്പനെ വയ്ക്കുന്ന സമയത്തു് വില്ലു കൊട്ടുക പതിവാണ്. തൃക്കാക്കര ക്ഷേത്രത്തിലെ ഉത്സവത്തിനും വാദ്യങ്ങളുടെ കൂട്ടത്തിൽ വില്ലുകൊട്ടലുണ്ടത്രേ!

കുമ്മാട്ടിക്കളി, പുലിക്കളി തുടങ്ങി പല വിനോദങ്ങളും ഓണക്കാലത്തു് സംഘടിപ്പിക്കാറുണ്ടു്. എന്നാൽ, ഇതെല്ലാം ആണുങ്ങൾക്കുള്ള വിനോദങ്ങളാണു്. സ്ത്രീകൾക്കു് കൈകൊട്ടിക്കളിയാണു് പ്രധാനം.

ഓണക്കാലത്തു് ആബാലവൃദ്ധം ജനങ്ങൾ കളികളിൽ പങ്കുകൊള്ളാറുണ്ടു്. പന്തുകളി, ആട്ടക്കളം, കയ്യാങ്കളി എന്നിവയ്ക്കുപുറമേ, പണ്ടൊക്കെ ഓണത്തല്ലും, പതിവായിരുന്നു. പകിട, കമ്പിത്തായം, ചതുരംഗം തുടങ്ങിയ വിനോദങ്ങളാണു് വൃദ്ധന്മാക്കുള്ളതു്.

'കാണം വിറ്റും ഓണം ഉണ്ണണം' എന്നൊരു പഴഞ്ചൊല്ലുണ്ടു്. എത്ര പാവപ്പെട്ടവനായാലും ആണ്ടിലൊരിക്കൽ സദ്യവട്ടങ്ങളൊരുക്കി ആഹ്ലാദിച്ചു കഴിയുന്ന സന്ദർഭമാണു് ഓണം. മഹാബലി രാജ്യം വാണിരുന്ന കാലത്തു് കേരളത്തിൽ എല്ലാവക്കും എന്നും കഷ്ടപ്പാടറിയാതെ സുഖമായി കഴിയാൻ സാധിച്ചിരുന്നുപോലും! ആ സ്വർഗ്ഗീയജീവിതം അയവിറക്കാനുള്ള അവസരമാണു് ഓണം. എത്ര കഷ്ടപ്പെട്ടിട്ടായാലും, ഉത്രാടം ദിവസം സന്ധ്യയാകുമ്പോഴേയ്ക്കും, ഓണത്തിനു വേണ്ടതൊക്കെ എവരും ഒരുക്കും. 'ഉത്രാടപ്പാച്ചിൽ' എന്ന ശൈലി ഈ കാരണത്താൽ, ബദ്ധപ്പെട്ടുള്ള അത്യദ്ധ്വാനത്തിന്റെ ഒരു പര്യായമായിത്തീന്നിട്ടുണ്ടു്. പരീക്ഷയുടെ തലേദിവസത്തെ പൊരിച്ചൽപോലുള്ള ഒരു ബദ്ധപ്പാടാണു് ഉത്രാടപ്പാച്ചിൽ.

ഓണപ്പുടവ കൊടുക്കലും ഈ മഹോത്സവത്തിന്റെ ഒരു ചടങ്ങാണു്. തറവാട്ടിലെ തലമൂത്ത കാരണവർ വീട്ടിലെല്ലാവക്കും കോടിമുണ്ടു സമ്മാനിക്കും. ഇതാണു് ഓണപ്പുടവ.

ഓണക്കുല വയ്ക്കുക എന്നും ഒരു ചടങ്ങുണ്ടു്. ജന്മിയും കുടിയാനും തമ്മിലുള്ള സൗഹാർദ്ദബന്ധത്തിന്റെ ഒരു സൂചനയാണു് ഇതിലുള്ളതു്. ജന്മിയുടെ നിലമോ, പറമ്പോ

പാട്ടത്തിനെടുത്തു് കൃഷിചെയ്യുന്നവനാണു് കുടിയാൻ. മണ്ണിന്റെ ഉടമസ്ഥൻ ജന്മിയും അതിൽ പ്രയത്നിക്കുന്നവൻ കുടിയാനുമാണു്. കുടിയാൻ ജന്മിക്കു് നേന്ത്രക്കുല കാഴ്ചവയ്ക്കും. ജന്മി അയാളെ ഓണസ്സദ്യയ്ക്കു ക്ഷണിക്കും. ഊണുകഴിഞ്ഞാൽ ഓണപ്പുടവയും കൊടുക്കും. ജന്മിയും കുടിയാനും തമ്മിലുള്ള ഈ സ്നേഹബന്ധം ഇന്നു് മിക്കവാറും അസ്തമിച്ചിരിക്കുന്നു.

കേരളത്തിൽ കുടിൽതൊട്ടു കൊട്ടാരംവരെ ആഘോഷിച്ചുവരുന്ന ഈ ദേശീയമഹോത്സവത്തിന്റെ ആഗമമെന്തു്? പണ്ടു് കേരളത്തിൽ മഹാബലി എന്നൊരു ചക്രവർത്തി വാണിരുന്നു. അദ്ദേഹത്തെ അസുരഗണത്തിൽപെട്ടതായിട്ടാണു് ആര്യന്മാർ കണക്കാക്കുന്നതു്. ചുരുക്കത്തിൽ, ഈ ആര്യന്മാരുടെ വർഗ്ഗത്തിലായിരുന്നില്ലെന്നുമാത്രം കരുതിയാൽമതി. മഹാബലി പ്രാപ്തനും, പ്രജാക്ഷേമതത്പരനുമായിരുന്നു. മൂന്നുലോകവും അദ്ദേഹം കീഴടക്കി. എല്ലാവർക്കും ക്ഷേമവും സമാധാനവും സിദ്ധിക്കത്തക്കവിധം രാജ്യം ഭരിച്ചു. കുചേലകുബേരഭേദങ്ങളൊന്നും അന്നത്തെ കേരളത്തിൽ കണ്ടിരുന്നില്ല.

മഹാബലിയുടെ ഈ പോക്കുകണ്ടു് ദേവന്മാർക്കു് അസൂയയും ആശങ്കയും തോന്നി. ഇന്ദ്രപദം കരസ്ഥമാക്കുമെന്നായിരുന്നു അവരുടെ ഭയം. ഈ സമ്പൽസമൃദ്ധിയും പ്രതാപവും നിമിത്തം മഹാബലി ഉദ്ധതനായിത്തീരുമെന്നായിരുന്നു ദേവനേതാവായ വിഷ്ണുവിന്റെ സംശയം. അതുകൊണ്ടു് വിഷ്ണു വാമനരൂപത്തിൽ വന്നു് മഹാബലിയോടു മൂന്നടി മണ്ണു യാചിച്ചു. ബലി അതു് അനുവദിച്ചു. വാമനൻ രണ്ടടി കൊണ്ടു് മൂന്നു ലോകവും അളന്നു. മൂന്നാം ചുവടുകൊണ്ടു് മഹാബലിയെ പാതാളലോകത്തിലേക്കയയ്ക്കുകയും ചെയ്തു. എന്നാൽ, പ്രജാക്ഷേമൈകനിരതനായ ഈ ചക്രവർത്തിക്കു് ആണ്ടിലൊരിക്കൽ കേരളം സന്ദർശിക്കാൻ വാമനൻ അനുവാദം നൽകി. ഈ ദിവസത്തെ യാത്രയത്രേ കേരളീയർ ചിങ്ങമാസത്തിലെ തിരുവോണമായിട്ടാഘോഷിക്കുന്നതു്. പ്രശസ്തമായി

രാജ്യം ഭരിച്ച് പ്രജകൾക്ക് നിത്യമഹോത്സവം നല്കിയിരുന്ന ഒരു ചക്രവർത്തിയെ അനുസ്മരിച്ച് ആഘോഷങ്ങൾ നടത്താൻ കേരളത്തിൽ ആർക്കാണ് കടപ്പാടില്ലാത്തത് ?

'ഓണം കേറാമൂല' എന്നൊരു ശൈലി നിങ്ങൾ കേട്ടിരിക്കും. യാതൊരു പരിഷ്കാരവും തീണ്ടീട്ടില്ലാത്ത സ്ഥലം എന്നാണ് ഇതിനു് അർത്ഥം. പരിഷ്കാരത്തിന്റെ ഒരു പൊട്ടെങ്കിലും കണ്ടിട്ടുള്ളവൻ ഓണം ആഘോഷിക്കാതിരിക്കയില്ല. കേരളത്തിൽ അത്രമാത്രം സാർവ്വത്രികമാണ് ഓണാഘോഷം. സുഖസമൃദ്ധമായ ഒരു ഭൂതകാലത്തിന്റെ സ്മരണക്കായിട്ടല്ലെങ്കിൽ മാതൃകാപരമായ ഒരു നല്ല നാളയെ ലക്ഷ്യമാക്കീട്ടെങ്കിലും നമുക്ക് ഓണം കൊണ്ടാടാം.

### അഭ്യാസം

1. ആവണിപ്പിറപ്പ് മലയാളികൾക്കെല്ലാവർക്കും ആനന്ദിക്കാനുള്ള കാലമാണ്. (ആഖ്യയും ആഖ്യാതവും പറയുക.)
2. സകർമ്മകമോ അകർമ്മകമോ എന്നും, ഏതുകാലമാണെന്നും പരിശോധിക്കുക:—

   പിറന്നു; കാണാം; തുടരും; നടത്തും; അണിയും.
3. നാമവിശേഷണം, ക്രിയാവിശേഷണം, ഭേദകവിശേഷണം—ഇവയ്ക്ക് ഈ പാഠത്തിൽനിന്ന് ഈരണ്ട് ഉദാഹരണം വീതം കണ്ടുപിടിക്കുക.
4. ലിംഗവചനങ്ങൾ പറയുക:—

   മേഘങ്ങൾ; കുട്ടികൾ; ജന്മി. (ഒന്നിനെക്കുറിക്കുന്നതു് ഏകവചനം; ഒന്നിലധികം എണ്ണത്തെക്കുറിക്കുന്നതു് ബഹുവചനം.)
5. അന്യലിംഗം പറയുക:—

   പെൺകുട്ടി; വെള്ളക്കാരൻ; ദേവൻ.
6. വാക്യത്തിൽ പ്രയോഗിക്കുക:—

   ആബാലവൃദ്ധം.
7. ഉത്രാടപ്പാച്ചിൽ, ഓണംകേറാമൂല എന്നീ ശൈലികൾ മനസ്സിലാക്കുക.

---

പാഠം 3

# മലമ്പനിയോടു പടവെട്ടിയ വീരൻ

ഏതാനും കൊല്ലം മുമ്പ് കേരളീയനായ കോരു എന്നൊരാൾ കൊളമ്പിലേക്കു പോയി. പത്തു കുട്ടികളുടെ അച്ഛനാണ് കോരു. നാട്ടിൽ എത്ര അദ്ധ്വാനിച്ചിട്ടും, കുട്ടികളെ ഒരു നിലയ്ക്കെത്തിക്കാൻ പ്രയാസം കണ്ടു. കൊളംബിലാണെങ്കിൽ തോട്ടപ്പണിക്ക് ധാരാളംപേരെ ആവശ്യമുണ്ട്. നല്ല ശമ്പളവും കിട്ടും. അങ്ങനെ കരുതി അയാൾ പോയി. പക്ഷേ, ഒരു കൊല്ലം കഴിഞ്ഞപ്പോൾ, മലമ്പനിയും കൊണ്ടാണ് മടങ്ങിവന്നതു്. എന്തിനു പറയുന്നു! പിന്നെ അയാൾക്കു നാട്ടിൽപ്പോലും സ്വൈരമായി പണിയെടുത്തു ജീവിക്കാൻ സാധിക്കാതായി.

കോരുവിനെപ്പോലെ, മലമ്പനി പിടിച്ച് കുടുംബം രക്ഷിക്കാൻ കഴിയാതെ, നരകയാതനയനുഭവിക്കുന്ന മനുഷ്യർ ഉഷ്ണമേഖലാപ്രദേശങ്ങളിൽ ലക്ഷക്കണക്കിനുണ്ടായിരുന്നു. ഇന്ത്യയിൽത്തന്നെ ഈ സുഖക്കേടുമൂലം കൊല്ലന്തോറും ഒന്നര ലക്ഷത്തോളം ആളുകൾ മരിക്കാറുണ്ട്. മനുഷ്യനെ മർദ്ദിക്കുന്ന ഈ ഭയങ്കര രോഗത്തോട് പടവെട്ടണമെന്ന് ചില ഭിഷഗ്വരന്മാർ നിശ്ചയിച്ചു. സർ പാററിക് മാൻസൺ, സർ റൊണാൾഡ് റോസ് എന്നിങ്ങനെ രണ്ടു പേരാണ് ഈ പോരിൽ വിജയം വരിച്ചതു്.

മന്തു് എന്ന രോഗം ബാധിച്ചവരാണ് മാൻസൻെറ ശ്രദ്ധയെ ആകർഷിച്ചതു്. മനുഷ്യൻെറ രക്തത്തിൽ പാറിക്കളിക്കുന്ന ഒരുതരം അണുക്കളാണ് മന്തുണ്ടാക്കുന്നതെന്ന് അദ്ദേഹം കണ്ടുപിടിച്ചു. എന്നാൽ, ഈ അണുക്കൾ എങ്ങനെ സഞ്ചരിക്കും? പറക്കാനോ, നടക്കാനോ അവയ്ക്കു കഴിവില്ല. മാൻസൺ വിഷമത്തിലായി. ആരായിരിക്കും ഈ അണുപ്രചാരകൻ?

മാൻസണ് കൊതുകിനെയാണ് സംശയം തോന്നിയതു്. എന്നാൽ, അതെങ്ങനെ തെളിയിക്കും ? ഒരു മന്തുരോഗിയെ അദ്ദേഹം കൊതുക നിറഞ്ഞ മുറിയിൽ നിർബന്ധിച്ചു കിടത്തി. അന്നു രാത്രി മുഴുവൻ കൊതുകുകൾ രോഗിയെ കടിച്ചു. പിറേറ ദിവസം രാവിലെ മാൻസൺ ഈ കൊതുകുകളിൽ കുറെ എണ്ണത്തെ പിടിച്ചുസൂക്ഷ്മദർശിനിയിൽക്കൂടി പരിശോധിച്ചു. അവയെല്ലാം മന്തിൻെറ അണുക്കളെ സമ്പാദിച്ചിട്ടുള്ളതായി ബോദ്ധ്യപ്പെട്ടു. അവയ്ക്കു് അണുപ്രചാരണം സാധിക്കുമെന്നു് ഇതുകൊണ്ടു് ഊഹിക്കാമല്ലൊ !

ഈ കണ്ടുപിടിത്തം മേജർ റൊണാൾഡ് റോസ് എന്ന മററൊരു ഭിഷഗ്വരൻെറ ശ്രദ്ധയെ ആകർഷിച്ചു. കൊതുകിനു മന്തുരോഗം പ്രചരിപ്പിക്കാമെങ്കിൽ മലമ്പനിയും പ്രചരിപ്പിച്ചുകൂടെ ? ഒരു കുററാന്വേഷണ വിദഗ്ദ്ധനെപ്പോലെ റോസ് അതു കണ്ടുപിടിക്കാൻ ശ്രമം തുടങ്ങി. ആയിരക്കണക്കിനു കൊതുകിനെ പിടിച്ചു് അദ്ദേഹം പരിശോധന നടത്തി. ഒരെണ്ണത്തിൽപ്പോലും മലമ്പനിയുടെ ബീജം കണ്ടില്ല. അവ അപരാധികളെന്നു് എങ്ങനെ നിശ്ചയിക്കും ? എങ്കിലും കൊതുകിനെ വെറുതെ വിട്ടുകൂടെന്നുതന്നെ അദ്ദേഹത്തിനു് തോന്നി.

റോസ് മററൊരു മാർഗ്ഗം പരീക്ഷിച്ചു. മലമ്പനി പിടിച്ച രോഗിയെ കടിച്ച നാലു കൊതുകുകളെ അദ്ദേഹം പിടിച്ചു. ഈരണ്ടെണ്ണത്തെ ഓരോ കുപ്പിയിലാക്കി. കുപ്പിക്കകത്തു കുറച്ചു വെള്ളവും ഒഴിച്ചിരുന്നു. ഒരാഴ്ച കഴിഞ്ഞു നോക്കിയപ്പോൾ കൊതുകുകൾ ചത്തിരിക്കുന്നു. എന്നാൽ, ശവശരീരത്തിനു പുറമെ, മുട്ടകളും, കണ്ടു. ആ വെള്ളം പകർന്നെടുത്തു് അദ്ദേഹം ചിലർക്കു കുടിക്കാൻ കൊടുത്തു. വെള്ളം കുടിച്ചവരിൽ ഒരാൾക്കു് മലമ്പനിപോലെ ഒരു സുഖക്കേടുണ്ടായെങ്കിലും അയാളുടെ രക്തത്തിൽ പനിയുടെ ബീജങ്ങൾ കണ്ടില്ല. വെള്ളം കുടിച്ച മററു രണ്ടുപേർക്കു് യാതൊരു സുഖക്കേടും ഉണ്ടായില്ലതാനും.

ഉപര്യുപരി, പരാജയങ്ങളാണുണ്ടായതെങ്കിലും, റോസ് പരീക്ഷണത്തിൽ നിന്നു് പിൻമാറിയില്ല. ഒരു ദിവസം തൻെറ കൊതുകുപിടുത്തക്കാരിലൊരാറം കുറെ പ്രത്യേകതരം കൊതുക മുട്ട കൊണ്ടുവന്നു. അവ വിരിഞ്ഞപ്പോറം തവിട്ടുനിറമാണു് കണ്ടതു്. ഈ പുതിയ വിരുന്നുകാക്കും റോസ് തൻെറ മല മ്പനി പിടിപെട്ട രോഗികളിൽ ഒരാളെ ഭക്ഷണത്തിനു കൊടുത്തു. അതിനുശേഷം ആ വിരുന്നുകാരെ പരിശോധിച്ചു. എന്നാൽ അവരിലും കണ്ടില്ല രോഗാണുക്കളെ. പക്ഷേ, പരീക്ഷണം നിത്തിവച്ചില്ല. തവിട്ടുനിറക്കാരെത്തന്നെ പിന്നേയും പരിശോധിച്ചുകൊണ്ടിരുന്നു.

1897 ആഗസ്റ്റ് 20-ാംതീയതി പിറന്നു. ശാസ്ത്രലോകത്തിൻെറ ചരിത്രത്തിൽ സുപ്രധാനമായൊരു ദിവസമാണതു്. രണ്ടു വകുപ്പിൽപ്പെട്ട കൊതുകുകളുടെ ഉദരം പരിശോധിച്ചു. അതാ, വൃത്താകൃതിയിൽ ഒരതിത്തിരേഖ. വീണ്ടും നോക്കി. തത്സദൃശമായ മറെറാരു സീമാരേഖയും കണ്ടു. മലമ്പനിയുടെ അണുക്കളുടെ രൂപത്തിൽ കറുത്ത കുറെ പാടുകളും അവയിൽ കാണപ്പെട്ടു. പന്ത്രണ്ടെണ്ണം അദ്ദേഹം എണ്ണി. അപ്പോഴേക്കും കണ്ണു കഴച്ചു. അദ്ധ്വാനം കൊണ്ടുള്ള ക്ഷീണവും വർദ്ധിച്ചു. അതിനപ്പുറം നിരീക്ഷിക്കാൻ ശേഷിയുണ്ടായില്ല. നേരെ വീട്ടിലേക്കു പോയി ഒരു മണിക്കൂർ നേരം കിടന്നുറങ്ങി.

പരീക്ഷണം വിജയിച്ചുവെന്ന വിശ്വാസത്തോടെയാണു് റോസ് മടങ്ങിയതു്. ചില കൊതുകുകറം രോഗികളിൽനിന്നു് മലമ്പനിയണുക്കളെ ഏററുവാങ്ങുന്നുണ്ടെന്നു് ബോദ്ധ്യപ്പെട്ടു. പിറെറ ദിവസം ആ വകുപ്പിൽപ്പെട്ട ഒടുവിലത്തെ കൊതുകിനേയും പരിശോധിച്ചു. അപ്പോഴും കണ്ടു വൃത്തസീമാരേഖകറം. ഇതിലപ്പുറം എന്തു വേണം ?

മലമ്പനിയണുക്കറം കൊതുകിലേക്കു സംക്രമിച്ചാൽ അഞ്ചാം ദിവസം എന്തു സംഭവിക്കുമെന്നാണു് ഇതുവരെ നട

ത്തിയ പരീക്ഷണം കൊണ്ടു് മനസ്സിലായതു്. എന്നാൽ, ഈ കൊതുകകഠം എങ്ങനെ മനുഷ്യനിലേക്കു രോഗം പകൎത്തും? അതു കണ്ടുപിടിക്കാനായിരുന്നു അനന്തരശ്രമം.

ഇത്തവണ പക്ഷികളെയാണു് റോസ് വിരുന്നിനു വിളിച്ചതു്. പക്ഷികളിൽ നിന്നു മലമ്പനിയണുക്കളെ കൊതുകുകഠം സമ്പാദിക്കുന്നതും അണുക്കഠം വളരുന്നതും മററു പക്ഷികളിലേക്കു പകരുന്നതും അദ്ദേഹം കണ്ടു പഠിച്ചു. ഇരുപത്തെട്ടു പക്ഷികളെ ഇതിനുവേണ്ടി കൂട്ടിലിട്ടിരുന്നു. അതിൽ ഇരുപത്തിമൂന്നെണ്ണത്തിനു ഡാക്ടർ റോസ് മലമ്പനി പകൎന്നുകൊടുത്തു. എന്താണു് ഇത്രയുമായപ്പോഠം തെളിഞ്ഞതു്? പെൺകൊതുകുകളാണു് ഈ പ്രചാരണം നടത്തുന്നതു്. മുട്ടയിടുന്നതിനു മൂന്നോ നാലോ ദിവസം മുമ്പു് അവർ പാനം ചെയ്യുന്ന മനുഷ്യരക്തത്തിൽ പനിയുടെ ബീജങ്ങളുണ്ടെങ്കിൽ, അതും ചോരയോടൊപ്പം ഉദരത്തിലേക്കു സംക്രമിക്കും. അവിടെയെത്തിയാൽ ഈ അണുക്കഠം നശിക്കുകയല്ലാ, സ്വയം വികസിക്കുകയാണു് ചെയ്യുന്നതു്. ഇങ്ങനെ രോഗാണുക്കളെ ഉദരത്തിൽ പാകപ്പെടുത്തിയ കൊതുകു് പിന്നീടു്, കുടിക്കാൻ വാങ്ങുന്ന ചോരയ്ക്കു പ്രതിഫലമായി, ഈ അണുക്കളെ സമ്മാനിക്കുന്നു.

ഈ സംരംഭത്തിൻെറ അനന്തരകഥ രസാവഹമാണു്. പനിപിടിച്ച കുറെ കൊതുകുകളെ പ്രത്യേകം കൂടുകളിലാക്കി ഇംഗ്ലണ്ടിലേക്കു കൊണ്ടുപോയി. അവിടെ രണ്ടുപേർ കൊതുകുകടി കൊള്ളാനും രോഗം പകൎന്നുവാങ്ങാനും സന്നദ്ധരായി. മനുഷ്യരാശിയുടെ ജീവരക്ഷയ്ക്കുവേണ്ടി അവർ ചെയ്ത ത്യാഗം വൃഥാവിലായില്ല. രണ്ടുപേൎക്കും യഥാസമയം മലമ്പനി പിടിപെട്ടു. അങ്ങനെ റോസിൻെറ കണ്ടുപിടിത്തം സ്ഥിരീകരിക്കപ്പെട്ടു.

കൊതുകിനെത്തേടി കാലംകഴിച്ച അദ്ധ്യാനശീലനായ ഈ ഭിഷഗ്വരന് 1902-ൽ നോബൽ സമ്മാനം നൽകപ്പെട്ടു. ഒരാൾക്കു ലഭിക്കാവുന്ന ഏററവും വലിയ ബഹുമതികളിലൊന്നത്രേ ഇതു്.

### അഭ്യാസം

1. ഗുണനാമം, ക്രിയാനാമം എന്നിവയ്ക്കു് ഈ പാഠത്തിൽ നിന്നു് ഈരണ്ടുദാഹരണങ്ങൾ കണ്ടുപിടിക്കുക.
2. (1) ഒരെണ്ണത്തിൽപ്പോലും മലമ്പനിയുടെ ബീജം കണ്ടില്ല.
   (2) ശവശരീരത്തിനു പുറമെ, മുട്ടകളും കണ്ടു.
   (കർത്താവു്, കർമ്മം, ക്രിയ എന്നിവ പറയുക)
3. അന്യലിംഗം പറയുക:—
   വിരുന്നുകാരൻ; ആൺകൊതുകു്; പെൺപക്ഷി.
4. വാക്യത്തിൽ ഉപയോഗിക്കുക:—
   നരകയാതന; ഉപര്യുപരി; തത്സദൃശം; യഥാസമയം.
5. കൊതുകു് മലമ്പനി പ്രചരിപ്പിക്കുമെന്നു് റൊണാൾഡ് റോസ് എങ്ങനെ കണ്ടുപിടിച്ചു ?

---

പാഠം 4

## വനഭോജനം

[ചെറുശ്ശേരി നമ്പൂതിരിയുടെ കൃഷ്ണഗാഥയിൽനിന്നു് എടുത്ത ഒരു ഭാഗമാണു് വനഭോജനം. ശ്രീകൃഷ്ണനും ഗോപബാലന്മാരും കൂടി പശുക്കളെ മേച്ചു നടന്ന കാലത്തുണ്ടായ ഒരു സംഭവമാണു് ഇവിടെ വർണ്ണിക്കുന്നതു്.

പാച്ചോറുതന്നെയുമെല്ലാരുമോരോരോ
പാത്രങ്ങൾ തന്നിലങ്ങാക്കിപ്പിന്നെ,
തന്നുടെ തന്നുടെ കായ്കറിയോരോന്നേ
മുന്നിലെടുത്തങ്ങുവച്ചുകൊണ്ടാർ.

കാർമുകിൽവർണ്ണനും ഭോജനമുണ്ണുവാൻ
കാമിച്ചുനിന്നു മുതിർന്നാനപ്പോൾ.
പാച്ചോറുതന്നെയുരുട്ടിച്ചമച്ചുതൻ
പാണിതലം തന്നിലാക്കിക്കൊണ്ടാൻ.
ഉണ്ണിവിരലുകൾ തന്നുള്ളിലാക്കിനാ-
ന്നുണിന്നു ചേരുന്ന കായ്കളെല്ലാം.
ബാലകന്മാരുടെ ലീലകളോരോന്നേ
ചാലപ്പറഞ്ഞു ചിരിച്ചു തമ്മിൽ,
ചോറങ്ങു വായിലിട്ടന്നോരു നേരത്തു
പാരം ചിരിപ്പിച്ചും പൈതങ്ങളെ,
കാർമുകിൽവർണ്ണന്താനാമോദംപൂണ്ടു നൽ
കാനനം തന്നിൽ നിന്നുണ്ണുംനേരം
ആകാശംതന്നിലെ വാനവരെല്ലാരു-
മാമോദമോടങ്ങു നോക്കിനിന്നാർ.

കൃഷ്ണഗാഥ] [ചെറുശ്ശേരി

## അഭ്യാസം

1. ശ്രീകൃഷ്ണനും കൂട്ടുകാരും വനഭോജനത്തിനു് എന്തെല്ലാം സാധനങ്ങളാണു് കൊണ്ടുപോയതു്?
2. കുട്ടികൾ ഭക്ഷണം കഴിക്കുമ്പോൾ ശ്രീകൃഷ്ണൻ എന്താണു് ചെയ്തതു് ?
3. ഇവരുടെ കളികൾ ആരാണു് കണ്ടുരസിച്ചതു് ?
4. പിരിച്ചെഴുതുക:—

കായ്കറിയോരോന്നും ; ഉരുട്ടിച്ചമച്ചു;
വാനവരെല്ലാരുമാമോദമോടെ.

## പാഠം 5

# കുരുമുളകിൻെറ കഥ



രണ്ടു മൂവ്വായിരം കൊല്ലങ്ങൾക്കു മുമ്പ് ഈ ലോകത്തിൽ പല രാജ്യങ്ങളും ഒററതിരിഞ്ഞാണ് കഴിഞ്ഞിരുന്നതു്. നാടു വിട്ടു പുറത്തു് അധികമാരും സഞ്ചരിക്കാറില്ല. അന്യരാജ്യങ്ങളുമായി പരിചയവും സമ്പർക്കവും പുലത്താൻ കഴിഞ്ഞിരുന്നവർ വളരെ കുറച്ചേ ഉണ്ടായിരുന്നുള്ളു. ഒട്ടെല്ലാ രാജ്യക്കാരും അവിടവിടെയുണ്ടായിരുന്ന വിഭവങ്ങൾ കൊണ്ടു തൃപ്തിപ്പെട്ടുപ്പോന്നു. എന്നാൽ, അന്നും നമ്മുടെ നാടായ കേരളം അന്യരാജ്യങ്ങളുമായി ധാരാളം ഇടപെട്ടിരുന്നു. റോം, ഗ്രീസ്, ഈജിപ്ത്, ബാബിലോണിയ, അറേബിയ മുതലായ രാജ്യങ്ങളുമായി കേരളം നിത്യസമ്പക്കം പുലത്തിപ്പോന്നിരുന്നു. ഇതെങ്ങനെ സാധിച്ചു? ഇന്നത്തെപ്പോലെ

അന്നും കേരളത്തിൻെറ കിഴക്കൻപ്രദേശങ്ങൾ വിലമതിപ്പുള്ള മലഞ്ചരക്കുകളുടെ കലവറയായിരുന്നു. കുരുമുളക്, ഏലക്കായ്, ഇലവർങ്ങം മുതലായ ഈ മലഞ്ചരക്കുകൾ യൂറോപ്പു രാജ്യക്കാരെ നിരന്തരം ആകർഷിച്ചുകൊണ്ടിരുന്നു. കുരുമുളകിൻെറ നാട് എന്ന പേരിൽ കേരളത്തിനു പാശ്ചാത്യരാജ്യങ്ങളിലുണ്ടായിരുന്ന പ്രശസ്തി കുറച്ചൊന്നുമായിരുന്നില്ല.

കുരുമുളക് നിത്യജീവിതത്തിന് അപരിഹാര്യമായിട്ടാണ് പാശ്ചാത്യർ കരുതിയിരുന്നതു്. അതില്ലാതെ ഒരു കറിയും ഉണ്ടാക്കവയ്യ. മാംസപദാൎത്ഥങ്ങൾ കേടുവരാതെ സൂക്ഷിക്കാൻ കുരുമുളകു വേണം. ദേവാലയങ്ങളിൽ വഴിപാടായും, വിവാഹത്തിനു സ്ത്രീധനമായും കുരുമുളക് ഉപയോഗിച്ചിരുന്നു. ഈ മലഞ്ചരക്കിൻെറ പേരിൽ റോമാ നഗരത്തിലെ സ്വൎണ്ണവും വെള്ളിയും മുഴുവൻ ചോൎന്നുപോകുന്നുവെന്നുപോലും ചില രാജ്യതന്ത്രജ്ഞന്മാർ പരാതി പറയുകയുണ്ടായി. അന്നു മുതൽ ഇന്നു വരെ, കേരളത്തിനു പരിഷ്കൃതജനവൎഗ്ഗങ്ങളുമായി നിത്യബന്ധം പുലൎത്താൻ വേണ്ട അന്തസ്സും ആഭിജാത്യവും നേടിക്കൊടുത്ത ആ കുരുമുളകുതോട്ടങ്ങളിലേക്കൊന്നു കടന്നുചെല്ലാൻ ആൎക്കാണ് കൌതുകം തോന്നാത്തതു് ?

പച്ചവിരിപ്പണിഞ്ഞ സഹ്യപൎവ്വതത്തിൽ തലവച്ചാണ് കേരളാംബ പള്ളികൊള്ളുന്നതെന്നു് മഹാകവി വള്ളത്തോൾ പാടിട്ടുണ്ടു്. വടക്കും കിഴക്കും സഹ്യപൎവ്വതംകൊണ്ടുള്ള കോട്ടമതിലാണ് പ്രകൃതിദേവി കേരളത്തിനു നല്കീട്ടുള്ള അനുഗ്രഹം. ഈ മലയുടെ ചരിവുകളിലാണ് കുരുമുളക് സമൃദ്ധിയായി വിളയുന്നതു്.

ചൂടും ഈൎപ്പംചേൎന്ന കാലാവസ്ഥയും ഉണ്ടെങ്കിലേ മുളകുകൊടികൾ നിർബ്ബാധം വളരുകയുള്ളൂ. പതിനേഴാം നൂററാണ്ടിൽ, ഡച്ചുകാർ കേരളത്തിൽനിന്നു കുറെ കുരുമുളകുകൊടി കൊണ്ടുപോയപ്പോൾ, കോഴിക്കോട്ടു സാമൂതിരി പറഞ്ഞുവത്രേ!

"അവക്കു മുളകുകൊടിയല്ലേ കൊണ്ടുപോകാൻ പററുള്ളു. തിരുവാതിര ഞാററുവേല എങ്ങനെ അപഹരിക്കും ?" എന്താണ് ഈ പറഞ്ഞതിന്റെ അർത്ഥം ? മഴ സമൃദ്ധിയായി പെയ്യാത്ത സ്ഥലങ്ങളിൽ കുരുമുളകുകൃഷി സാദ്ധ്യമല്ല.

എന്നാൽ ഈ മുളകുകൊടിക്കു് ഒരു പ്രത്യേകതയുണ്ടു്, നിന്നേടത്തു നിന്നു മഴകൊള്ളാൻ അതിനു ക്ലേശമില്ല. പക്ഷേ, വെള്ളത്തിൽ കാലൂറപ്പിച്ചു് അധികം നാഠം നില്പാൻ അതു തയ്യാറില്ല. കടയ്ക്കൽ വെള്ളം കെട്ടി നിന്നാൽ അതിന്റെ ആരോഗ്യത്തിനു ഹാനി സംഭവിക്കും. അതുകൊണ്ടാണു് ഈ കൃശഗാത്രികഠം മലയോരത്തു പാർപ്പുറപ്പിക്കുന്നതു്. വെള്ളം അവയ്ക്കാവശ്യമാണു്. എന്നാൽ പാകത്തിനേ പാടു ള്ളു. പശയുള്ള മണ്ണാണെങ്കിൽ വെള്ളം വേണ്ടതുപോലെ കിട്ടും. അതു നദീതീരത്തുംകൂടിയായാൽ ഏററവും ഉചിത മായി. ഈ മണ്ണിൽ ഇലകളും മററും ചീഞ്ഞു വളക്കൂറുണ്ടാ യാൽ അവയ്ക്കു ദാഹത്തോടൊപ്പം വിശപ്പും അടക്കാം. അത്തരം മണ്ണിൽ അവയ്ക്കാവശ്യമുള്ള ഭക്ഷണം കലന്നിരിക്കും.

സഹ്യാദ്രിയിൽ കുളിർകാററുംകൊണ്ടു് തലയാട്ടി നൃത്തം ചെയ്യുന്ന, ഈ മുളകുകൊടികഠംക്കുള്ള വിഹാരരംഗം ഒരുക്കേ ണ്ടതെങ്ങനെയെന്നു നോക്കാം. കൃഷിക്കാർ ഈ കൊടികളെ, സ്വന്തം പെൺകുട്ടികളെപ്പോലെ, ലാളിച്ചാണു് വളത്തുന്നതു്. വളരെ മെലിഞ്ഞതാണു് കൊടികളുടെ ശരീരം. ബലവ ത്തായ ഒരു പിൻതാങ്ങില്ലെങ്കിൽ അവയ്ക്കു് എഴുന്നേററു നില്ക്കാൻ സാധിക്കയില്ല. അതു കൃഷിക്കാരനറിയാം. അതി നാൽ ആദ്യം തന്നെ കൊടികഠംക്കു താങ്ങും തണലും നല്കാൻ കഴിവുള്ള പടർമരങ്ങളാണു് വെച്ചുപിടിപ്പിക്കുക. പെൺകുട്ടി കഠംക്കു കല്യാണം നിശ്ചയിക്കുമ്മുമ്പെ ജാതകം നോക്കി രാശി പ്പൊരുത്തവും മററും ഗണിച്ചറിയുന്നതുപോലെ, ഈ പടർമര ങ്ങളുടെ കാര്യത്തിലും കൃഷിക്കാരൻ വളരെ ശ്രദ്ധയുള്ളവനാണു്.

മരങ്ങാംക്ക് ആയുസ്സുണ്ടായിരിക്കണം; ആരോഗ്യം വേണം; കൊടികാംക്ക പററിപ്പിടിച്ചു നില്ക്കാൻ വേണ്ട പരുപരുപ്പുള്ള തൊലിയും അവയ്ക്കു വേണം. കാഞ്ഞിരം, മരുതു്, മാവു്, പ്ലാവു്, മുരുക്കു് മുതലായവയൊക്കെ കൊടികാംക്കിണങ്ങിയ വരന്മാരാണു്. തോട്ടത്തിൽ ഏതാണ്ട പത്തടി വീതം അകലമിട്ടു് ഈ പടർ മരങ്ങാം വെച്ചുപിടിപ്പിച്ചാൽ, അവ പ്രായം ചെല്ലുമ്പോാം, തമ്മിൽ കലഹിക്കാതെ കഴിഞ്ഞുകൂടിക്കൊള്ളും. അതിൎത്തിക്കയ്യേററവും അവകാശത്തക്കവും കൂടാതെകഴിക്കാനാണു് ഈ അകലം നിശ്ചയിക്കുന്നതു്.

മുളകുകൊടിക്കു് രണ്ടടി നീളം വേണം. നാലോ അഞ്ചോ മുട്ടുകാം അതിലുണ്ടാകാം. ഓരോ മരത്തിൻെറ ചുവട്ടിലും തടമുണ്ടാക്കി അഞ്ചു കൊടി വീതം നടാം. തിരുവാതിര ഞാററുവേലയാണു് ഈ വിവാഹത്തിനുള്ള ശുഭമുഹൂൎത്തം. വേരുറയ്ക്കുന്നതുവരെ വല്ലാത്ത വെയിലേററു തളരാതിരിക്കാനും മഴവെള്ളം കെട്ടിനിന്നു കട ചീഞ്ഞുപോകാതിരിക്കാനും ശ്രദ്ധിക്കണം. കൊടികാം വളൎന്നു് വൃക്ഷത്തിൽ പടൎന്നു പിടിക്കുന്നതുവരെ തണൽ അവശ്യാവശ്യമാണു്. എന്നാൽ ഒരുവിധം വളൎന്നു കഴിഞ്ഞാൽ, സൂൎയ്യപ്രകാശം നല്ലതുപോലെ വേണം. പടർ മരങ്ങളുടെ കൊമ്പുകാം മുറിച്ചുകളഞ്ഞു് കൊടികാംക്ക സൂൎയ്യരശ്മി നിർബ്ബാധം കിട്ടുമാറാക്കണം.

മുളകിൻെറ വളൎച്ചയ്ക്കു് ഒരു വളവും ആവശ്യമില്ലെന്നു ചില കൃഷിക്കാൎക്കു് അഭിപ്രായമുണ്ടു്. എന്നാൽ, പച്ചില വളം ചേൎത്താൽ നന്നായിരിക്കും. കൊല്ലന്തോറും ഒരു റാത്തൽ വീതം മത്സ്യവളമോ, ഒരു റാത്തൽ കുമ്മായമോ കടയ്ക്കൽ ഇടുന്നതും നന്നെന്നു് ചിലൎക്കു് അഭിപ്രായമുണ്ടു്.

ശരിയായി ശുശ്രൂഷിച്ചാൽ മൂന്നാം കൊല്ലം മുളകുകായ്ക്കും. പതിനഞ്ചുകൊല്ലത്തോളം പിന്നെ തുടൎച്ചയായി ഒരു കൊടിയിൽനിന്നു് നല്ല അനുഭവം കിട്ടും. അതു കഴിഞ്ഞാൽ ക്രമേണ ഫലം കുറഞ്ഞുവരും. കൃഷിക്കാരൻെറ ലാളനയനുസരിച്ചു

രിക്കും ഫലം. ശരിയായി ശുശ്രൂഷിച്ചാൽ നാല്പതുകൊല്ലത്തോളം മുളകുകൊടിയിൽ നിന്നു മതിയായ ആദായം ലഭിക്കും.

വൃശ്ചികം, ധനു മാസങ്ങളിലാണ് മുളകു പറിക്കാൻ പാകമാകുന്നതു്. പറിച്ചെടുത്ത മുളകു രണ്ടുവിധത്തിൽ പാകപ്പെടുത്തിയെടുക്കാം. പറിച്ചെടുത്തയുടനെ ഉണക്കുന്നതാണ് കറുത്ത മുളകു്. നല്ല പഴുത്ത മുളകു് ഉണക്കാതെ നാലഞ്ചു ദിവസം ഒരിടത്തു കുമ്പാരം കൂട്ടിയാൽ അതിന്റെ തൊലി ചീഞ്ഞുകൊള്ളും. ചീഞ്ഞ തൊലി തിരുമ്മിക്കളഞ്ഞാൽ കിട്ടുന്നതിനു വെളുത്ത മുളകെന്നും അരിമുളകെന്നും പറയുന്നു. പാശ്ചാത്യർക്കു് ഇതാണ് കൂടുതൽ ഇഷ്ടം.

കുരുമുളകു വളരെ വിലപിടിച്ച പദാർത്ഥമാണ്. വേണ്ടത്ര ശ്രദ്ധിച്ചു ശുശ്രൂഷിച്ചാൽ മലഞ്ചെരിവല്ലാത്ത സ്ഥലങ്ങളിലും കുരുമുളകു പിടിപ്പിച്ച് നല്ല സമ്പാദ്യമുണ്ടാക്കാം. വളരെ വലിയ അദ്ധ്വാനം കൂടാതെതന്നെ നല്ല ആദായമുണ്ടാക്കാവുന്ന ഒന്നാണ് കുരുമുളകുകൃഷി.

## അഭ്യാസം

1. ഏകവചനം, ബഹുവചനം—ഇവ തമ്മിൽ വ്യത്യാസമെന്തു്?
2. താഴെ കൊടുത്തിട്ടുള്ള പദങ്ങളുടെ അന്യവചനങ്ങൾ പറയുക:—

   കൃഷിക്കാർ; മരങ്ങൾ; മുട്ടകൾ; കൊടികൾ.

   [കൃഷിക്കാർ എന്ന പദം സ്ത്രീലിംഗത്തിലും പുല്ലിംഗത്തിലും ഇണങ്ങുമെന്നു മനസ്സിലാക്കുക. അതിനു് തന്മൂലം അലിംഗബഹുവചനം എന്നു് പ്രത്യേകം പേർ പറയും.]
3. വാക്യത്തിൽ പ്രയോഗിക്കുക.

   അപരിഹാര്യം; നിർബ്ബന്ധം; നിത്യജീവിതം.
4. കുരുമുളകു് കൃഷിചെയ്യുന്നതെങ്ങനെ?
5. അന്യലിംഗം പറയുക:—

   കൃഷിക്കാരൻ; വരൻ; കൃശഗാത്രി.

---

പാഠം 6

# ഒരു പാവനസ്മരണ

[മഹാത്മജി തെക്കേ ആഫ്റിക്കയിൽ താമസിച്ചിരുന്ന കാലത്തെ ഒരു സംഭവം. ഗാന്ധിജിയുടെ ആത്മകഥയിൽ നിന്നു്]



ഞാൻ ദർബാനിൽ വക്കീലായിരുന്ന കാലത്തു് ആഫീസിലെ ഗുമസ്തന്മാർ പലപ്പോഴും എൻെറ കൂടെ പാർത്തിരുന്നു. അവരുടെ കൂട്ടത്തിൽ ഹിന്ദുക്കളും ക്രിസ്ത്യാനികളും ഉണ്ടായിരുന്നു. ജന്മദേശത്തെ ആസ്പദമാക്കിപ്പറഞ്ഞാൽ, ഗുജറാത്തികളും തമിഴരും. എൻെറ രക്തബന്ധത്തിൽപ്പെട്ട ആളുകളായിട്ടല്ലാതെ അവരെപ്പററി ഒരിക്കലെങ്കിലും ഞാൻ കരുതിയതായി ഓർമ്മിക്കുന്നില്ല. എൻെറ കുടുംബാംഗങ്ങളോടെന്നപോലെ അവരോടു

ഞാൻ പെരുമാറി. അങ്ങനെ പെരുമാറുന്നതിൽ എപ്പോഴെങ്കിലും എൻെറ ഭാര്യ തടസ്സമായി നിന്നെങ്കിൽ ഞങ്ങൾ തമ്മിൽ രസക്കേടുണ്ടായിട്ടുണ്ടു്. ഗൃഹസ്ഥന്മാരിൽ ഒരാൾ പഞ്ചമജാതിയിൽ ജനിച്ച ഒരു ക്രിസ്ത്യാനിയായിരുന്നു.

പാശ്ചാത്യമാതൃകയിൽ ഉള്ളതായിരുന്നു ഞങ്ങളുടെ വീട്ടു്. മുറികൾക്കൊന്നിനും മലിനജലം പോകുന്നതിന്നു് ഓവുകൾ ഇല്ലായിരുന്നു. അതിനാൽ ഓരോ മുറിയിലും പാത്രം വെച്ചിരുന്നു. ഇതു് എടുത്തു് വൃത്തിയാക്കി വെയ്ക്കുന്നതിന്നു തൂപ്പുകാരിയെയോ വേലക്കാരനെയോ ആക്കിയിരുന്നില്ല. ഭാര്യയോ ഞാനോ ഈ ജോലി ചെയ്തുവന്നു. വീട്ടിൽ പൂർണ്ണസ്വാതന്ത്ര്യമുള്ള ഗൃഹസ്ഥന്മാർ അവനവൻെറ വിസർജ്ജനപാത്രം ശുചിയാക്കിയിരുന്നു. എന്നാൽ, മേൽപ്പറഞ്ഞ ക്രിസ്ത്യാനി ഗൃഹസ്ഥൻ പുതിയതായി വന്ന ആളായിരുന്നതിനാൽ അയാളുടെ കിടപ്പുമുറി വെടുപ്പാക്കിയിരുന്നതു ഞങ്ങൾതന്നെ ആയിരുന്നു. മററുള്ളവരുടെ വിസർജ്ജനപാത്രങ്ങൾ വൃത്തിയാക്കുന്ന ജോലി ഭാര്യ നിർവ്വഹിച്ചിരുന്നെങ്കിലും പഞ്ചമനായിരുന്ന ഒരുവൻ ഉപയോഗിച്ച പാത്രം വെടുപ്പാക്കുന്നതു് അതിരു കടന്നതുതന്നെയെന്നു് എൻെറ ഭാര്യയ്ക്കു തോന്നി; ഞങ്ങൾ തമ്മിൽ പിണക്കവും ആയി. ആ പാത്രം ഞാൻ വൃത്തിയാക്കുന്നതു കണ്ടുനില്ക്കാൻ അവർക്കു കഴിഞ്ഞില്ല. തന്നത്താനെ അതു ചെയ്യുവാൻ ഇഷ്ടവുമില്ലായിരുന്നു. എന്നെ കുററം പറഞ്ഞുകൊണ്ടു്, കോപത്താൽ ചുവന്ന കണ്ണുകളോടെ, കവിൾത്തടങ്ങളിൽ കൂടി മുത്തുമണികൾ ഒഴുക്കിക്കൊണ്ടു്, കൈയിൽ പാത്രവുമായി അവർ കോണിപ്പടിയിറങ്ങി വരുന്ന കാഴ്ച, ഞാൻ ഇന്നെന്നപോലെ ഓർക്കുന്നു. എന്നാൽ ഞാനോ? ഞാൻ 'ക്രൂരമായ ദയ'യുള്ള ഒരു ഭർത്താവായിരുന്നു. അവരെ പഠിപ്പിക്കാൻ അർഹതയുള്ള ആചാര്യനായി സ്വയം കരുതിക്കൊണ്ടു് ഞാൻ അന്ധപ്രേമത്താൽ അവരെ അലട്ടി.

പാത്രം ചുമന്നുകൊണ്ടുപോകുന്നതുകൊണ്ടു മാത്രം എനിക്ക് ഒട്ടും തൃപ്തി വന്നില്ല. അതു സന്തോഷത്തോടെ ചെയ്യണമെന്നു ഞാൻ ആഗ്രഹിച്ചു. അതിനാൽ ഞാൻ ഒച്ചയെടുത്തു് ഇങ്ങനെ പറഞ്ഞു. "കേട്ടോ, ഈ അസംബന്ധങ്ങൾ ഒന്നും എന്റെ വീട്ടിൽ നടക്കുകയില്ല."

അമ്പുപോലെ ഈ വാക്കുകൾ തുളച്ചുകയറി. അവർ ഇങ്ങോട്ടും വിളിച്ചുപറഞ്ഞു. "നിങ്ങളുടെ വീട് നിങ്ങൾക്ക്; ഞാൻ പൊയ്ക്കൊള്ളാം". ഞാൻ തന്നത്താൻ മറന്നു. എന്നിൽ കാരുണ്യത്തിന്റെ ഉറവുനീരും വററി. ഞാൻ കൈക്കു കടന്നുപിടിച്ചു് ആ സാധുസ്ത്രീയെ കോണിപ്പടിക്കെതിരേയുള്ള ഗേററിലേക്കു വലിച്ചിഴച്ചുകൊണ്ടു് ചെന്നിട്ടു് കതകു തുറന്നു പുറത്തേക്കു തള്ളാൻ ഭാവിച്ചു. അവരുടെ കവിളുകളിൽക്കൂടി കണ്ണുനീർ ധാരധാരയായി ഒഴുകി; എന്നിട്ടു് ഇങ്ങനെ കരഞ്ഞു പറഞ്ഞു; "അങ്ങേയ്ക്കു ലജ്ജയില്ലേ? ഇങ്ങനെ തന്നത്താൻ മറക്കാമോ? ഞാൻ എങ്ങോട്ടു പോകും? എന്നെ താമസിപ്പിക്കാൻ എന്റെ അച്ഛനമ്മമാരോ ബന്ധുക്കളോ ഇവിടെ ഉണ്ടോ? ഞാൻ നിങ്ങളുടെ ഭാര്യയായിപ്പോയതുകൊണ്ടു് നിങ്ങളുടെ ഇടിയും തൊഴിയും കൊള്ളണമെന്നോ? ഈശ്വരനെ വിചാരിച്ചു മാന്യമായി പെരുമാറൂ. ഗേററ് അടയ്ക്കൂ. നമ്മൾ ഇങ്ങനെ ലഹള കൂട്ടുന്നതു വഴിയേ പോകുന്നവർ കാണാതിരിക്കട്ടെ."

ഞാൻ ധൈര്യം നടിച്ചു. എങ്കിലും വാസ്തവത്തിൽ എനിക്കു ലജ്ജതോന്നി. ഞാൻ കതകടച്ചു. എന്റെ ഭാര്യയ്ക്കു് എന്നെ വിട്ടുപിരിയാൻ കഴികയില്ലെങ്കിൽ എനിക്കു് അവരെ പിരിയാനും സാധിക്കയില്ല. ഞങ്ങൾ തമ്മിൽ അനേക കലഹങ്ങൾ ഉണ്ടായിട്ടുണ്ടു്. എന്നാൽ, അവയെല്ലാം രഞ്ജിപ്പിലാണു് കലാശിക്കാറുള്ളതു്. നിസ്തുലമായ സഹനശക്തികൊണ്ടു് ഭാര്യയാണു് എപ്പോഴും വിജയിക്കുക.

ഈ സംഭവം നിവ്വികാരനായി വിവരിക്കാൻ ഇന്നെനിക്കു കഴിയും. ഞാൻ ഭാഗ്യത്താൽ കടന്നുപോന്ന ആ കാലഘട്ടത്തിൽപ്പെട്ടതാണതു്. ഇന്നു ഞാൻ കാമാന്ധനായ ഒരു പതിയല്ല; പത്നിയുടെ ആചാര്യനുമല്ല. കസ്തൂർബായ്ക്കു വേണമെങ്കിൽ, മുമ്പു ഞാൻ അങ്ങോട്ടു കാണിച്ചതുപോലെയുള്ള രസക്കേടോടു കൂടിയിരിക്കാം. ഞങ്ങൾ പരസ്പരം പരീക്ഷിച്ചറിഞ്ഞ സ്നേഹിതരാണു്. ഒരാളെ മറേറയാളുടെ ഇച്ഛയ്ക്കു വിഷയമായി കരുതുന്നില്ല. എനിക്കു രോഗമായിക്കിടന്നപ്പോഴെല്ലാം നിസ്വാത്ഥമായി ഒരു പരിചാരികയെപ്പോലെ അവർ എന്നെ ശുശ്രൂഷിച്ചിട്ടുണ്ടു്.

## അഭ്യാസം

1. മലയാളത്തിൽ വിഭക്തികൾ എത്ര? അവയുടെ പേർ പറയുക.
2. താഴെ കൊടുത്തിട്ടുള്ള പദങ്ങളുടെ ലിംഗവചന വിഭക്തികൾ നിണ്ണയിക്കുക:—
ഹിന്ദുക്കൾ; കുടുംബാംഗങ്ങളോടു്; എന്റെ; ശ്ലമസ്യന്മാരിൽ; മുറികൾക്കു്; ഭാര്യയ്ക്കു്; അവരെ; നിങ്ങളുടെ; ബന്ധുക്കൾ; ഭാഗ്യത്താൽ.
3. വാക്യത്തിൽ പ്രയോഗിക്കുക:—
നിവ്വികാരനായി; പരസ്പരം; നിസ്വാത്ഥമായി.
4. മഹാത്മജിയും ഭാര്യയും തമ്മിൽ കലഹിച്ചതിനു കാരണമെന്തു്? ആ കലഹം എങ്ങനെ അവസാനിച്ചു?

പാഠം 7

# വിദ്യ

[ബാലികാബാലന്മാരുടെ സ്വഭാവരൂപീകരണത്തിനു് ഉതകുന്നതും, ദാനം, വിനയം, ക്ഷമ തുടങ്ങിയ വിഷയങ്ങളെക്കുറിച്ചുള്ളതും ആയ സുഭാഷിതപദ്യങ്ങൾ നിറഞ്ഞ കൃതിയാണു് "ദീപാവലി" അതിൽനിന്നു വിദ്യയുടെ മഹിമ വർണ്ണിക്കുന്ന ചില വരികളാണു് ഇവിടെ ചേർത്തിരിക്കുന്നതു്.

മഹാകവി ഉള്ളൂർ എസ്സ്. പരമേശ്വരയ്യരാണു് ഇതിന്റെ കർത്താവു്. വിലമതിക്കാനാവാത്ത അനേകം വിശിഷ്ടരത്നങ്ങളെ കൈരളിക്കു സമ്മാനിച്ച ഒരു മഹാകവിയാണു് ഉള്ളൂർ.]

വിത്തമെന്തിനു മർത്ത്യന്നു
വിദ്യകൈവശമാകുകിൽ?
വെണ്ണയുണ്ടെങ്കിൽ നറുനെയ്
വേറിട്ടു കരുതേണമോ?

പുറംകണ്ണുതുറപ്പിപ്പു
പുലർവേളയിലംശുമാൻ;
അകക്കണ്ണു തുറപ്പിക്കാ-
നാശാൻ ബാല്യത്തിലെത്തണം.

അന്നമേകുന്നവൻ മോദ-
മപ്പോഴേ മാത്രമണച്ചിടും;
ആജീവനാന്തമാനന്ദ-
മരുളും വിദ്യ നൽകുവോൻ.

കൊണ്ടുപോകില്ല ചോരന്മാർ,
കൊടുക്കുന്തോറുമേറിടും;
മേന്മനൽകും മരിച്ചാലും;
വിദ്യതന്നെ മഹാധനം.

പഠിക്കണം നാമോരോന്നു
ബാല്യംതൊട്ടു നിരന്തരം;
പഠിത്തം മതിയാക്കീടാം
പ്രാണൻ മേനി വിടുന്നനാൾ.

വിദ്യതന്നെ പരം നേത്രം;
ബുദ്ധിതന്നെ പരംധനം;
ദയതന്നെ പരം പുണ്യം;
ശമംതന്നെ പരം സുഖം.

ദീപാവലി] [ഉള്ളൂർ

## അഭ്യാസം

1. ഗുരുനാഥൻ എന്താണു് ചെയ്യുന്നതു്?
2. ഭക്ഷണം തരുന്നവനേക്കാൾ വിദ്യ നൽകുന്നവൻ ശ്രേഷ്ഠനാണെന്നു് പറയാൻ കാരണമെന്തു്?
3. എന്തുകൊണ്ടാണു് വിദ്യ മഹാധനമാണെന്നു പറയുന്നതു്?
4. എപ്പോഴാണു് പഠിത്തം മതിയാക്കാവുന്നതു്?
5. പിരിച്ചെഴുതുക:—
കൈവശമാകുകിൽ, കൊട്ടക്കരന്തോരമേറിട്ടും, നാമോരോന്നു.

പാഠം 8

# തേനീച്ചക്കൂട്



സമുദായത്തിൻെറ നന്മയ്ക്കുവേണ്ടി അച്ചടക്കത്തോടും ഐകൃബോധത്തോടുംകൂടി ജീവിക്കേണ്ടവരാണ് നാം. വിശേഷബുദ്ധിയുണ്ടെന്നു് അഭിമാനിക്കുന്ന മനുഷ്യന ചെറിയ പ്രാണികളിൽനിന്നുപോലും ഇതിനുള്ള പാഠം പഠിക്കാം. വർഗ്ഗാഭിവൃദ്ധിക്കുവേണ്ടി അനവരതം അദ്ധ്വാനിക്കുന്ന തേനീച്ചയുടെ ജീവിതം ശ്രദ്ധിക്കണം. മനുഷ്യന്നു് അനുകരിക്കാനുള്ള പാഠങ്ങൾ പലതും ആ ജീവിതത്തിൽ കാണാം.

തേനീച്ചക്കൂട് നിങ്ങൾ കണ്ടിരിക്കണം. ശില്പകലയിൽ ഈ ചെറു പ്രാണികൾക്കുള്ള വൈദഗ്ദ്ധ്യം വിളിച്ചുപറയുന്നതല്ലേ ആ കൂട്? കൂട്ടിനകത്തു് റാണി, മടിയന്മാർ, വേലക്കാർ എന്നിങ്ങനെ മൂന്നുതരം ഈച്ചകളുണ്ട്. വേലക്കാർ കൂടും, കൂട്ടിനകത്തു് അറകളും ഉണ്ടാക്കും. റാണി അറകളിൽ മുട്ടയിടും. മൂന്നു ദിവസംകൊണ്ടു മുട്ടവിരിഞ്ഞു പുഴുവായിത്തീരും. അവയുടെ വളച്ച് പൂർത്തിയായാൽ വേലക്കാർ പൂമ്പൊടിയും മെഴുകും കൂടിയ ഒരു പദാർത്ഥംകൊണ്ടു് അറകൾ അടയ്ക്കും. അറയ്ക്കു

കഴിഞ്ഞ് പുഴക്കാം കുറെ ദിവസം ഈശ്വരധ്യാനം ചെയ്തു കഴിഞ്ഞുകൂടും. ഉപവാസത്തോടുകൂടിയുള്ള വ്രതമാണ് അനുഷ്ഠിക്കുക: എന്താണ് ഈ ധ്യാനത്തിന്റെ ഫലം? പുഴവിൽ നിന്ന് ഈച്ചയിലേക്കുള്ള ഉയർച്ച. ഇങ്ങനെ ഈച്ചയായി രൂപാന്തരം പ്രാപിച്ചാൽ അവ അറകാം തുറന്ന് തന്നത്താൻ പുറത്തുവരും.

ആദ്യം അറ തുറന്ന് പുറത്തുവരുന്ന വേലക്കാർ ശുശ്രൂഷാ ജോലികളിലേർപ്പെടും. മുട്ട വിരിഞ്ഞുണ്ടാകുന്ന പുഴക്കാംക്കു ഭക്ഷണം കൊടുക്കുകയും റാണിക്ക് അകമ്പടി സേവിക്കുകയും അവരുടെ ജോലിയാണ്. രണ്ടാഴ്ച്ചയോളം കാലം ഇങ്ങനെ കഴിഞ്ഞുകൂടും. അതിനുശേഷമാണ് പുറത്തിറങ്ങിസ്സഞ്ചരിക്കുന്നത്.

തേനീച്ചകളുടെ രാജ്യത്തു പെൺനായകത്വമാണ് കാണുന്നതു്. കൂട്ടിനകത്തെ ആധിപത്യം റാണിക്കാണ്. ഇവാംക്ക് മുട്ടയിടുകമാത്രമാണ് ജോലി. സേവിക്കുവാനും ശുശ്രൂഷിക്കുവാനും ധാരാളം പേർ വേറെയുള്ളതിനാൽ ഈ ശ്രീമതിക്കു യാതൊരു ജോലിയും ചെയ്യേണ്ടതില്ല. ജോലി ചെയ്യാൻ വേലക്കാരുണ്ട്. ഒന്നാംതരം ഭക്ഷണ പദാർത്ഥങ്ങാം തേടിക്കൊണ്ടു കൊടുക്കാൻ വേലക്കാർ സന്നദ്ധരാണ്. ശത്രുക്കളുടെ ആക്രമണത്തിൽനിന്നു രാജ്ഞിയെ രക്ഷിക്കുവാനും അവർ സന്നദ്ധരാണ്. വേണ്ടിവന്നാൽ ജീവൻപോലും അതിന്റെ പേരിൽ അവർ ബലികഴിക്കും.

രാജധാനിയിലെ ഓരോ അറയിലും ചെന്ന് റാണി മുട്ടയിടും. ഏതാനും വേലക്കാർ തത്സമയം അവളെ അകമ്പടി സേവിക്കുന്നതു കാണാം. മുട്ടകളിൽ ചിലതു മൂന്നു ദിവസം കൊണ്ടു വിരിയും. അവയാണ് റാണിമാരായിത്തീരുന്നതു്. എന്നാൽ, ഇക്കൂട്ടത്തിൽ എല്ലാവരുടേയും ജാതകം ഒരുപോലെയല്ല. ചിലക്ക് വിവാഹം നടക്കും. ചിലക്ക് ആ ഭാഗ്യം സിദ്ധിക്കയില്ല. വിവാഹം കഴിക്കാത്തവർ കൂട്ടിനകത്തുതന്നെ

കഴിഞ്ഞുകൂടും. ആ കൂട്ട് കുറേനാറം കഴിഞ്ഞാൽ നശിക്കുകയും ചെയ്യും. എന്താണ് കാരണം? കുടുംബം നിലനിത്താൻ സന്തതികറം വേണ്ടേ? അവിവാഹിതരായ റാണികറംക്ക് അതിനുള്ള ഭാഗ്യം നഷ്ടപ്പെട്ടുപോകുന്നു. കുട്ടികറം ഉണ്ടാവാഞ്ഞിട്ടല്ല. ഉണ്ടാകുന്നവർ മടിയന്മാരായിത്തീരുന്നതുകൊണ്ടാണ് ഇങ്ങനെ കുടുംബം നശിച്ചുപോകുന്നത്. വാദ്ധക്യം പ്രാപിച്ചവക്കും അവിവാഹിതക്കും അലസരായ സന്തതികളെ ഉണ്ടാകുന്നുള്ളു.

അവയവങ്ങറംക്കു വളർച്ച പൂത്തിയാകാത്ത കുറെ പെണ്ണീച്ചകളുണ്ടാവും. അവരാണ് വേലക്കാർ. ജാതകഫലം അവരെ അത്തരത്തിലാക്കിത്തീക്കുന്നു. അവർ റാണിയേക്കാറം ചെറിയവരാണ്. എന്നാൽ ജോലി ചെയ്യാൻ ശേഷിയുണ്ട്. ഒരു കൂട്ടർ കൂട്ടിനകത്തും മറെറാരു കൂട്ടർ പുറത്തും വേലയെടുക്കും. നേരം വെളുത്താൽ വൈകുന്നതുവരെ അവിശ്രമം അദ്ധ്വാനിക്കുന്നവരാണ് ഈ വേലക്കാർ. എന്തൊക്കെയാണ് ഇവരുടെ ജോലി? കൂട്ടിനകത്ത് അടകളും അറകളും ഉണ്ടാക്കുക, തേൻ ശേഖരിക്കുക, കുഞ്ഞുങ്ങളെ തീററുക, കൂട് വൃത്തിയാക്കുക, റാണിക്ക് അകമ്പടി സേവിക്കുക, കൂടിൻെറ കേടുപാടുകറം തീക്കുക, ശത്രുക്കളോടു പൊരുതുക, ദുർബ്ബലരേയും അംഗവിഹീനരേയും, മരിച്ചവരേയും കൂട്ടിൽനിന്നു പുറത്താക്കുക,— ഇതൊക്കെയാണ് ജോലി.

ഈ വേലക്കാർ തമ്മിൽ അഭിപ്രായവ്യത്യാസങ്ങളൊന്നും കാണില്ല. കഴിയുന്നത്ര ജോലി എല്ലാവരും ചെയ്യും. എല്ലാ തൊഴിലും അവക്ക് തുല്യമാണ്. സൗകര്യംപോലെ ഓരോ ഈച്ചയും അതിൻെറ ജോലി വളരെ മനസ്സിരുത്തിത്തന്നെ ചെയ്യും. വേലയെടുക്കാതിരിക്കാൻ അവക്കു സാദ്ധ്യമല്ല. ആരോഗ്യം ക്ഷയിച്ച് ശേഷിയററുപോകുമ്പോറം അവർ കൂട്ടിനു പുറത്ത് ഒഴിഞ്ഞുമാറിയിരിക്കുന്നതു കാണാം. ജോലിയെടുക്കുന്നവരെ ശല്യപ്പെടുത്തരുതെന്നുകരുതിയാണ് ഇങ്ങനെ ഒഴിഞ്ഞുമാറുന്നത്.

മടിയുള്ളവരും ഈച്ചക്കൂട്ടത്തിലുണ്ട്. ഇവർ ആണുങ്ങളാണ്; പെണ്ണുങ്ങളല്ല. റാണിയേക്കാൾ ചെറിയവരും വേലക്കാരികളേക്കാൾ വലിയവരുമാണ് ഇക്കൂട്ടർ. നല്ല കറുപ്പാണ് നിറം. തങ്ങൾ വലിയ പ്രമാണികളാണെന്നത്രേ ഇവരുടെ ഭാവം. മേലനങ്ങാതെ, മീശ മിനുക്കി മററുള്ളവരുടെ അദ്ധ്വാനത്തെ ചൂഷണം ചെയ്തു ജീവിക്കുന്നവരാണ് ഇവർ. ഉടലിൽ നോക്കിയാൽ കനകവർണ്ണത്തിലുള്ള കമ്പിളിയുടുപ്പുകാണാം. അന്തസ്സിൻെറ അടയാളമാണതു്. റാണിമാരെ വിവാഹം ചെയ്യുക മാത്രമാണ് ഇവരുടെ ജോലി. കുടിച്ചു മദിച്ചങ്ങനെ നടക്കും.

റാണി ഒന്നിലധികം വിവാഹം ചെയ്യില്ലെന്ന് നിഷ്ഠയുള്ളവളാണ്. എന്നാൽ, കൂട്ടിനകത്ത് ഒന്നിലധികം ഈ അലസരായ ആണീച്ചകളെ കാണാം. കൂട്ടിൽ തേനുള്ള കാലത്തോളം ഇവക്ക് അതിനകത്തു സൈ്വരമായി പൊറുക്കാം. തേൻ കുറവാകുമ്പോൾ വേലക്കാരികൾ ഇവരെ പിടിച്ചു പുറത്താക്കും. അവിടെത്തന്നെ പററിക്കൂടാൻ വേണ്ടി ഇവർ ഈ പെണ്ണുങ്ങളോടൊന്നു പൊരുതിനോക്കുക പതിവാണ്. പക്ഷേ, തോൽവിയും മരണവുമാണ് അനുഭവപ്പെടാറുള്ളതു്.

ഇങ്ങനെ പുറന്തള്ളപ്പെട്ടാൽ, ഈ സുഖിയന്മാക്ക് ജീവിക്കാൻ മാർഗ്ഗമില്ല. അവക്കു തേൻ ശേഖരിക്കാൻ വശമില്ല. എന്നാൽ, മൂന്നുനാലു പേർ അദ്ധ്വാനിച്ചുണ്ടാക്കുന്ന തേൻ ഓരോ ദിവസവും ഭക്ഷിച്ചുതീക്കാൻ അവക്കു കഴിവുണ്ട്.

തേനീച്ചയുടെ ജീവിതം ശ്രദ്ധിച്ചു നിരീക്ഷിച്ചാൽ പലതും നമുക്കു പഠിക്കാം. ഇത്ര ഐക്യബോധവും വർഗ്ഗസ്നേഹവും കൃത്യനിഷ്ഠയുമുള്ള ജീവികൾ വേറെയുണ്ടോ എന്നു സംശയമാണ്. സമുദായത്തിൻെറ നന്മയ്ക്കുവേണ്ടി അത്യദ്ധ്വാനം ചെയ്യുന്ന ഇക്കൂട്ടരെ നാം അനുകരിക്കുക.

## അഭ്യാസം

1. അന്യലിംഗം പറയുക:—
   പരിചാരകന്മാർ, മടിയന്മാർ.
2. ലിംഗവചന വിഭക്തികൾ നിർണ്ണയിക്കുക:—
   ജോലികളിൽ; ശ്രീമതിക്ക്; മടിയന്മാർക്ക്.
3. വാക്യത്തിൽ ഉപയോഗിക്കുക:—
   അനവരതം; വിളിച്ചുപറയുന്നതു്; തത്സമയം; അകമ്പടിസേവിച്ചു.
4. തേനീച്ചകളുടെ വിഭാഗങ്ങൾ ഏതെല്ലാം ?
5. തേനീച്ചകളിൽ 'പരിചാരകർ' എന്ന വിഭാഗത്തിന്റെ ജീവിതരീതി വിവരിക്കുക.
6. തേനീച്ചയുടെ ജീവിതത്തിൽ നിന്നു നമുക്കു പഠിക്കാനുള്ള പാഠങ്ങൾ എന്തെല്ലാം ?

പാഠം 9

# എൻെറ കപ്പൽ

[മഹാകവി ജി. ശങ്കരക്കുറുപ്പിൻെറ "ഇളം ചുണ്ടുകൾ" എന്ന പദ്യസമാഹാരത്തിലെ ഒരു കവിതയാണ് "എൻെറ കപ്പൽ". ഭാവനാസമ്പന്നങ്ങളും ചിന്തോദ്ദീപകങ്ങളുമായ അനേകം കവിതകൾ കൈരളിക്കു സമ്മാനിച്ചുകൊണ്ടിരിക്കുന്ന മഹാകവി കൊച്ചുകുട്ടികളിലും ഉൽകൃഷ്ടഭാവനകൾ ഉണർത്തുന്നുണ്ട്.]



മഴപെയ്യും മുററമൊക്കെ
മാറും വൻ കടലായിനി;
പറമ്പും പാടവും ചേർന്നു
പരപ്പതിനു കൂടിടും.

കടലാസാലുടൻതീർക്കും
കപ്പൽ ഞാനതിലെൻെറപേർ
നക്ഷത്രംപോലെ വലുതായ്
നല്ലപോലെ കുറിച്ചിടും.

മുക്കുററി, മുല്ലമുതലായ്
മുററം ഗ്ഗുണമെഴും മലർ
പറിച്ചുവയ്ക്കും; കാററത്തു
പതുക്കെക്കപ്പൽ നീങ്ങിടും.

മുങ്ങിപ്പോകാതെയാക്കപ്പൽ
മുറയ്ക്കുപലദിക്കിലും
ചെന്നടുക്കും; കാററുകിട്ടാൻ
ചെററുനേരം കിടന്നിടും.

കരകാണാതെ വെള്ളത്തിൽ-
ക്കട്ടുറമ്പുകൾ കേഴവേ
കാണുമെൻ കപ്പലിൽക്കേറി-
ത്താണുപോകാതിരുന്നിടും.

എൻെറപേർ പലരും കാണു-
മെന്നെപ്പലരറിഞ്ഞിടും,
നാടിൻെറകീർത്തി ഞാൻമൂലം
നാലുദിക്കിലുമെത്തിടും.

ഇളംചുണ്ടുകൾ] [ജി. ശങ്കരക്കുറുപ്പ്

## അഭ്യാസം

1. കടലാസുകപ്പലുണ്ടാക്കുന്ന കുട്ടിയുടെ സങ്കല്പങ്ങളെന്തെല്ലാം?
2. "നാടിൻെറ കീർത്തി ഞാൻമൂലം
നാലുദിക്കിലുമെത്തിടും"—എന്താണ് നാടിൻെറ കീർത്തി?
[കട്ടുറമ്പുകൾക്കുപോലും അവലംബം നല്കിയില്ലേ, ആ കപ്പൽ?— ഉപദ്രവിക്കുന്നവരായാൽ പോലും ആപത്തുവരുമ്പോൾ അവരെ സഹായിക്കും—ആ സ്നേഹം, അതാണ് നാടിൻെറ കീർത്തി]
3. പിരിച്ചെഴുതുക:—
പരപ്പതിനു; താണുപോകാതിരുന്നിടും.

## പാഠം 10

# എഴുത്തു്

മാധവീനിവാസ്,
ഒലവക്കോട്ട്,
5—10—1962.

പ്രിയപ്പെട്ട തങ്കം!

ഇന്നലെ ഞങ്ങൾ മലമ്പുഴ അണക്കെട്ടു കണ്ടു. അവിടന്നു വന്ന ഇരുപത്തഞ്ചു കുട്ടികൾക്കു പുറമെ തൃശ്ശൂരുനിന്നും ഇരുപതു പേർകൂടി ഞങ്ങളുടെ സംഘത്തിൽ ഉണ്ടായിരുന്നു. ആകപ്പാടെ നല്ല രസം. വഴിക്കുവച്ചു പാട്ടും കഥകളും നേരമ്പോക്കുപറയലും കലാപരിപാടികളുമായി വണ്ടി ഒലവക്കോട്ടെത്തിയതു് അറിഞ്ഞതേയില്ല. കുമാരിയുടെ ഏകാഭിനയം, മറിയാമ്മയുടെ നൃത്തം, ബേബിയുടെ ഫ്ളൂട്ടുവായന,—ഇങ്ങനെ ഏതു നേരത്തും തമാശ തന്നെ. വൈകീട്ടു് ആറു മണിയോടു കൂടി ഞങ്ങൾ ഒലവക്കോട്ടു തീവണ്ടിയാപ്പീസ്സിലെത്തി. ഈ തീവണ്ടിയാപ്പീസ്സിനെപ്പററിയെല്ലാം ഞാൻ അവിടെ വന്നിട്ടു പറയാം. ഇപ്പോൾ മലമ്പുഴയെക്കുറിച്ചുതന്നെ ധാരാളം വിവരിക്കാനുണ്ടു്.

ഒലവക്കോട്ടു തീവണ്ടിയാപ്പീസ്സിൽനിന്നു് ഏതാണ്ടു് അഞ്ചു നാഴിക വടക്കു കിഴക്കു ഭാഗത്തായി കടുക്കാംകുന്നു് എന്നൊരു ഗ്രാമമുണ്ടു്. വടക്കുനിന്നും കിഴക്കുനിന്നും ഓരോ പുഴ ഇവിടെ വന്നുചേരുന്നു. ഇതാണു് മലമ്പുഴ. പുഴയുടെ ഇരുവശത്തും ഓരോ കുന്നുണ്ടു്. ഈ കുന്നുകൾ പരസ്പരം ബന്ധിച്ചാണു് അണ കെട്ടിയിരിക്കുന്നതു്.

കുന്നുകളെ കൂട്ടിയിണക്കി അണ കെട്ടി വെള്ളം ശേഖരിച്ചിരിക്കുന്ന കാഴ്ച ഒന്നു കാണേണ്ടതാണു് തങ്കം! അണ കെട്ടാൻ ഇത്ര മനോഹരമായ ഒരു മർമ്മസ്ഥാനം കണ്ടെത്തിപ്പിടിച്ചവരുടെ ബുദ്ധിശക്തിയും പുകഴ്ത്തേണ്ടതാണു്. പശ്ചിമഘട്ടത്തിൽനിന്നു പല വഴിക്കായി ഒഴുകിവരുന്ന നദികൾ ചേർന്നാണല്ലോ

പേരാറ് എന്ന ചരിത്രപ്രസിദ്ധമായ നദിയുണ്ടാകുന്നതു്. ഇങ്ങനെ ചേരുന്ന പോഷകനദികളിൽ ഒന്നാണു് മലമ്പുഴ. മഴക്കാലത്തു് ധാരാളം വെള്ളം ഇതിൽക്കൂടി ഒഴുകിവരിക പതിവാണു്. വളക്കൂറുള്ള ആ ജലമത്രയും പേരാററിൽ വന്നു് അവിടെനിന്നു് അറബിക്കടലിലെ ഉപ്പുവെള്ളത്തിൽച്ചേർന്നു് ഉപയോഗശൂന്യമായിത്തീരുകയായിരുന്നു പതിവു്. ബുദ്ധിശക്തിയും പഠിക്കാൻ പണവുമുള്ള കുട്ടികൾ സംസർഗ്ഗദോഷംകൊണ്ടു പിഴച്ചുപോകുന്നതുപോലെ ആ ജലമത്രയും ആക്കും ഉപകരിക്കാതെ നശിച്ചുപോകയായിരുന്നു. അതു വേണ്ടവഴിക്കു നയിച്ചാൽ വളരെപ്പേക്കു് ഉപയോഗപ്പെടുത്താൻ കഴിയുമെന്നു കാട്ടിത്തരുന്ന ഒരു വമ്പിച്ച പദ്ധതിയാണു് മലമ്പുഴ അണക്കെട്ടു്.

മഴക്കാലത്തു് വെള്ളം ആക്കും ആവശ്യമില്ല. വെള്ളപ്പൊക്കം ഒരു തീരാശ്ശാപമായിട്ടാണു് കൃഷിക്കാർ കണക്കാക്കുക. വയലുകളിൽ വെള്ളം പൊങ്ങും. വഴിയിൽ വെള്ളം കെട്ടിനില്ക്കും. ഗതാഗതം മുടങ്ങും. വെള്ളത്തിൻെറ വില അപ്പോൾ ആരും അറിയില്ല. ആവശ്യം കഴിച്ചവശേഷിക്കുന്ന ജലം എത്രയുംവേഗം ഒഴിഞ്ഞുപോകാനാണു് നാം ആഗ്രഹിക്കുക. എന്നാൽ, വേനൽ പിറന്നാൽ ഉഷ്ണാധിക്യംകൊണ്ടു് വയലുകൾ ഉണങ്ങി വരണ്ടുപോകും. അപ്പോഴാണു് വെള്ളത്തിൻെറ ആവശ്യം അറിയുക. പക്ഷേ, എവിടന്നു കിട്ടും? മാങ്ങ ധാരാളമുള്ളപ്പോൾ അതു് ഉപ്പിലിട്ടും ഉണക്കിയും ശേഖരിച്ചുവയ്ക്കാറില്ലേ? അതുപോലെ വെള്ളവും ശേഖരിച്ചുവച്ചു് വേണ്ടസമയത്തു് ഉപയോഗപ്പെടുത്താമെന്നു് കാട്ടിത്തരുന്ന പദ്ധതിയാണു് മലമ്പുഴ അണക്കെട്ടു്.

സമുദ്രനിരപ്പിൽനിന്നു് 385 അടി ഉയരത്തിലാണു് അണക്കെട്ടു്. 6,000 അടിയോളം ഇതിന്നു നീളമുണ്ടു്. അതിൽ 2,000 അടി മണ്ണുകൊണ്ടുള്ള തിണ്ടാണു്. അൻപതടി ഉയരത്തിലാണു് ഇങ്ങനെ തിണ്ടു കെട്ടിട്ടുള്ളതു്. എന്നാൽ, കാങ്ക്രീററുകൊണ്ടും കുറെ സ്ഥലത്തു തിണ്ടുണ്ടാക്കിട്ടുണ്ടു്. അതിൻെറ

ഏററവും കൂടിയ ഉയരം 120 അടികാണം. 4,700 ഏക്കർ നിലത്തു് ജലസേചനം നടത്തി 20,000 ടൺ നെല്ലു് കൂടുതൽ വിളയിക്കുവാൻ ഈ അണക്കെട്ടിൽ തടുത്തുനിൎത്തുന്ന വെള്ളം കൊണ്ടു സാധിക്കുമത്രേ. ഈ കണ്ണക്കൊന്നും അവിടെ ചെന്നു് അണക്കെട്ടു കണ്ടതുകൊണ്ടുമാത്രം മനസ്സിലാക്കാൻ സാധിക്കുന്നതല്ല. അറിവുള്ളവരോടു് ചോദിച്ചാണു് ഞാൻ മനസ്സിലാക്കിയതു്.

രണ്ടു കുന്നുകരംക്കിടയിൽ വെള്ളം കെട്ടിനില്ക്കുന്ന കാഴ്ച കണ്ണഞ്ചിക്കുന്നതാണു്. വിശാലമായ ഒരു തടാകംപോലെ വെള്ളം പരന്നങ്ങനെ കിടക്കുന്നു. അതു് ആവശ്യംപോലെ പുറത്തേക്കുവിടാൻ വളരെ ഭദ്രമായ രീതിയിൽ പഴുതിട്ടിട്ടുണ്ടു്. ആ ദ്വാരത്തിൽക്കൂടി പുറത്തുവരുന്ന വെള്ളം വീതികുറഞ്ഞ ഒരു തോട്ടുവഴി ഒഴുക്കി കൃഷിസ്ഥലങ്ങളിലേക്കു കൊണ്ടുപോകുന്നു. ഈ തോടിനു് ഇരുപതു നാഴിക നീളവും പതിനാറടി താഴ്ചയുമുണ്ടു്. കോരയാറു്, കണ്ണാടിപ്പുഴ എന്നിവയെ തരണംചെയ്തു് ഈ തോട്ടു് കൊല്ലങ്കോട്ടു് എത്തും. അവിടത്തെ ഗായത്രിപ്പുഴയിലാണു് തോട്ട വെന്നവസാനിക്കുന്നതു്. പല്ലശ്ശന, കൊടുവായൂർ, കിണാശ്ശേരി, തിരുവാലത്തൂർ, കൊല്ലങ്കോടു് എന്നീ പ്രദേശങ്ങരംക്കെല്ലാം ഈ പദ്ധതികൊണ്ടു് പ്രയോജനം ലഭിക്കും. പദ്ധതി ആസൂത്രണംചെയ്ത എഞ്ചിനീയർമാരുടെ ബുദ്ധിശക്തി അഭിനന്ദനീയംതന്നെ.

കൃഷിക്കു വെള്ളം സംഭരിക്കുക മാത്രമല്ലത്രേ മലമ്പുഴപ്പദ്ധതിയുടെ ലക്ഷ്യം. കൃത്രിമമായി ഒരു വെള്ളച്ചാട്ടം സൃഷ്ടിച്ചു് അതിൽനിന്നു ശക്തിസംഭരിച്ചു വൈദ്യുതപദ്ധതിയും നടപ്പാക്കാനാണു് ഉദ്ദേശം. രണ്ടു കുന്നുകരംക്കിടയിൽ സമുദ്രംപോലെ പരന്നുകിടക്കുന്ന വെള്ളം കുത്തനെ വളരെ താഴെ പതിപ്പിച്ചാൽ അതൊരു ജലപാതമാകും. അതിൽ നിന്നു് ശക്തി സംഭരിച്ചാൽ 1,000 കിലോവാട്ടു് വൈദ്യുതി ഉൽപാദിപ്പിക്കാൻ സാധിക്കുമത്രേ! ഒരു വെടിക്കു് രണ്ടുപക്ഷി എന്നപോലെ അതും കൂടി സാധിക്കാനാണു് നമ്മുടെ ഗവണ്മെൻറിന്റെ ഉത്സാഹം.

ഭാരതം സ്വതന്ത്രമായപ്പോഠം എന്തെല്ലാം വൻകാര്യങ്ങഠം സാധിക്കുന്നുവെന്നു നോക്കുക. ബ്രിട്ടീഷുകാരുടെ കാലത്തു് ഇതൊന്നും നമുക്കു സങ്കല്പിക്കാൻപോലും സാധിച്ചിരുന്നില്ലത്രേ!

എൻെറ തങ്കം! ഈ ജലസേചനപദ്ധതിയും വൈദ്യുത പദ്ധതിയും മററും വമ്പിച്ച കാര്യങ്ങളാണല്ലോ! എന്നാൽ, നമുക്കു വേണ്ടത്ര രസിക്കാനും അവിടെ വക നല്കീട്ടുണ്ടു്. ആ അണക്കെട്ടിലെ ജലാശയത്തിൽ ഒരു ബോട്ടുയാത്ര ചെയ്തുനോക്കണം. പ്രശാന്തമായ വെള്ളപ്പരപ്പിൽ കൂട്ടുകാരൊന്നിച്ചു പാട്ടു പാടി രസിച്ചു് ഒരു ബോട്ടുയാത്ര ചെയ്യുമ്പോഴത്തെ സുഖമൊന്നാലോചിച്ചുനോക്കൂ. ഞങ്ങഠം പലരും ആ സുവർണ്ണാവസരം വേണ്ടതുപോലെ ഉപയോഗിച്ചു.

കുട്ടിക്കു കൌതുകം തോന്നുന്ന മററൊരു കാഴ്ച്ചയുണ്ടു്. അണക്കെട്ടിനടുത്തു് വിശാലമായ ഒരു പൂന്തോട്ടം കാണാം. രാത്രിയായാൽ പല വർണ്ണത്തിലുള്ള വൈദ്യുതദീപങ്ങളുടെ പ്രകാശം ഏല്ക്കുമ്പോഠം നന്ദനവനംപോലെ പ്രശോഭിക്കും പൂവാടി. മൈസൂറിലെ വൃന്ദാവനത്തിൽ ഈ കാഴ്ച്ച ഇതിലേറെ മനോഹരമാണത്രേ. ആ മാതൃകയിൽ മോടിപിടിപ്പിക്കാനാണു് നമ്മുടെ ഗവണ്മെൻറിൻെറ ഉദ്ദേശ്യം. അവിടവിടെ കല്ലിൽ പണിചെയ്തിട്ടുള്ള ശില്പവേലകളും കൃത്രിമമായ വെള്ളച്ചാട്ടവും വിവിധവർണ്ണത്തിലുള്ള പൂച്ചെടികളും എല്ലാംകൂടി ഒത്തിണങ്ങുമ്പോഠം മലമ്പുഴ മലയാളത്തിൻെറ മോടിക്കു മകുടം ചാർത്തും. രണ്ടുമണിക്കൂർനേരം അവിടെ മുഴുവൻ ചുററിയടിച്ചിട്ടാണു് ഞങ്ങഠം മടങ്ങിയതു്. വരുന്നകൊല്ലം തങ്കത്തിനും ഇതൊക്കെ കാണാൻ സാധിക്കും. ആ സുദിനം സങ്കല്പത്തിൽ കണ്ടു് സ്വയം ആനന്ദിക്കുക.

എന്നു്,

പ്രിയസുഹൃത്തു് മാധവി (ഒപ്പു്)

മേൽവിലാസം

കുമാരി സി. കെ. തങ്കം,

ചന്ദ്രാരാമം,

നടത്തറ, തൃശ്ശിവപേരൂർ.

## അഭ്യാസം

1. സർവ്വനാമം എന്നാലെന്ത്? ഈ പാഠത്തിലെ പുരുഷസർവ്വനാമങ്ങൾ കണ്ടുപിടിക്കുക.
2. വാക്യത്തിൽ ഉപയോഗിക്കുക:—

   ഉപയോഗശൂന്യം, തീരാശ്ശാപം, കണ്ണുഞ്ചിക്കുന്നു; അഭിനന്ദനീയം.
3. വിഭക്തിയും വചനവും പറയുക:—

   എന്റെ തങ്കം! നമുക്ക്.
4. മലമ്പുഴയിലെ കാഴ്ചകൾ വിവരിക്കുക.
5. നിങ്ങൾ കണ്ട ഏതെങ്കിലും ഒരു സ്ഥലത്തെക്കുറിച്ച് ആർക്കെങ്കിലും ഒരു കത്തെഴുതുക.
6. നാമവിശേഷണം, ക്രിയാവിശേഷണം, ഭേദകവിശേഷണം—ഇവയ്ക്കു് ഉദാഹരണങ്ങൾ പറയുക.

## പാഠം 11

# നളനും ദമയന്തിയും

## I

പണ്ട് നിഷധരാജ്യത്ത് നളൻ എന്നൊരു രാജാവുണ്ടായിരുന്നു. സൗന്ദര്യത്തിലും സൗശീല്യത്തിലും അദ്ദേഹത്തോടു കിടപിടിക്കാൻ അന്ന് ആരും ഉണ്ടായിരുന്നില്ല. നിത്യകർമ്മങ്ങളിൽ നീക്കുപോക്കുവരാതെയും നീതിയും നിയമവും പരിപാലിച്ചും പ്രജകൾക്കു പൂർണ്ണക്ഷേമം നൽകിപ്പോന്നു അദ്ദേഹം.

അക്കാലത്ത് വിദർഭരാജ്യം ഭരിച്ചിരുന്നത് ഭീമൻ എന്നൊരു രാജാവായിരുന്നു. ഭീമനൃപതിക്ക് ദമയന്തി എന്നൊരു പുത്രിയുണ്ടായിരുന്നു. രൂപലാവണ്യത്തിലും സ്വഭാവഗുണത്തിലും നിരുപമയായിരുന്നു അവൾ. ബാല്യം മുതല്ക്കേ ഈ കന്യക നളമഹാരാജാവിന്റെ ഗുണഗണങ്ങളെപ്പററി കേട്ടറിഞ്ഞു. നേരിട്ടു കണ്ടിരുന്നില്ലെങ്കിലും തനിക്ക് അനുരൂപനായ വരൻ നളനാണെന്നു ദമയന്തി മനസാ നിശ്ചയിച്ചു. നളനെപ്പററി ആരെങ്കിലും എന്തെങ്കിലും പറഞ്ഞാൽ അതു കേൾക്കാൻ അവൾക്കു കൗതുകം വർദ്ധിച്ചുവന്നു. യുവാവും കോമളനുമായ ആ മഹാരാജാവിനു ദമയന്തിയെക്കുറിച്ചുള്ള കൗതുകവും ഒട്ടും വ്യത്യസ്തമായിരുന്നില്ല.

ഓരോ ദിവസം ചെല്ലുന്തോറും നളന് ദമയന്തിയിൽ അഭിനിവേശം വർദ്ധിച്ചുവന്നു. അവളില്ലാതെ മനസ്സിനു സ്വൈരം ലഭിക്കയില്ലെന്നുപോലും തോന്നി. അങ്ങനെ, മനസ്സ്വാസ്ഥ്യംതേടി ഒരുദിവസം അദ്ദേഹം പൂന്തോട്ടത്തിൽ ചെന്നു. അവിടെ താമരപ്പൊയ്കയിൽ സ്വർണ്ണവർണ്ണത്തിലുള്ള ഒരു അരയന്നത്തെ കണ്ടു കൗതുകം തോന്നീട്ട്, അദ്ദേഹം അതിനെ കടന്നുപിടിച്ചു. ഹംസം ഭയപ്പെട്ടു നിലവിളിക്കാൻ തുടങ്ങി. ദയാലുവായ രാജാവ് ഉടനെ അതിനെ വിടുകയും ചെയ്തു.

നളമഹാരാജാവിൻെറ ദയാശീലം കണ്ടു് സന്തോഷം കൊണ്ട സ്വർണ്ണഹംസം ദമയന്തിയെച്ചെന്നുകണ്ടു് നളനെപ്പററി വളരെ പ്രശംസിച്ചു. നളനൊഴികെ മററാരെയും അവൾ പരിഗ്രഹിക്കയില്ലെന്നുള്ള ഉറപ്പു സമ്പാദിച്ചു് വിവരം അദ്ദേഹത്തെ ധരിപ്പിച്ചു.



അക്കാലത്തു രാജപുത്രിമാർക്കു വിവാഹമല്ലാ സ്വയംവരമായിരുന്നു പതിവു്. എല്ലാ രാജാക്കന്മാരെയും ക്ഷണിക്കും. അവരൊക്കെ വരും. വധുവിനു് ഇഷ്ടപ്പെട്ട ആളെ സ്വീകരിക്കും.

ഈ സമ്പ്രദായത്തിനാണ്ˇ സ്വയംവരം എന്നു പറഞ്ഞിരുന്നത്ˇ. ദമയന്തിയുടെ സ്വയംവരം നിശ്ചയിച്ചു. മററു രാജാക്കന്മാരെപ്പോലെ നളനും സ്വയംവരത്തിനു പുറപ്പെട്ടു. മാൎഗ്ഗമദ്ധ്യേ ഇന്ദ്രൻ, അഗ്നി, വരുണൻ, യമൻ എന്നീ ദേവന്മാരെ കണ്ടുമുട്ടി. അവർ നളനോടുˇ ഒരു സഹായം ആവശ്യപ്പെട്ടു. കാര്യം എന്തെന്നറിയുമ്മുമ്പേ സഹായവാഗ്ദാനവും നല്കി.

ഇന്ദ്രാദികൾ ആവശ്യപ്പെട്ട സഹായം തെല്ലു കഠിനമായിരുന്നു. അവരിൽ ഒരാളെ ദമയന്തി വരനായി സ്വീകരിക്കണം. അതു നളൻതന്നെ ചെന്നു ദമയന്തിയോടു പറയണമത്രേ! എന്തു ചെയ്യും! എല്ലാ ആകാശക്കോട്ടകളും തകൎന്നു. വാഗ്ദാനം പാലിക്കാതെ തരമുണ്ടോ ? യുവാവായ തനിക്കˇ അന്തഃപുരത്തിൽ പ്രവേശിക്കാൻ തരപ്പെടുകയില്ലെന്നുˇ ഒഴികഴിവുപറഞ്ഞു നോക്കി. പക്ഷേ, 'തിരസ്കരിണി' എന്നൊരു മന്ത്രം ഇന്ദ്രാദികൾ ഉപദേശിച്ചുകൊടുത്തു. പിന്നെ ഗത്യന്തരമില്ലാതായി.

തിരസ്കരിണി മന്ത്രംകൊണ്ടുˇ അദൃശ്യമൂൎത്തിയായി നളൻ ഭീമരാജധാനിയിൽ ചെന്നു; അന്തഃപുരത്തിൽ പ്രവേശിച്ചു; ദമയന്തിയെ കണ്ടു. ഇന്ദ്രാദികളുടെ ദൗത്യവും അറിയിച്ചു. എന്നാൽ, ദമയന്തി നളനെയല്ലാതെ ആരേയും ഭൎത്താവായി വരിക്കയില്ലെന്നുതന്നെ തീൎത്തുപറഞ്ഞു. നളൻ മടങ്ങിച്ചെന്നുˇ വിവരം ദേവന്മാരെ ധരിപ്പിക്കയും ചെയ്തു.

സ്വയംവരസദസ്സിൽ എല്ലാ രാജാക്കന്മാരും വന്നെത്തി. ദമയന്തി നേരെ നളൻെറ സമീപത്തേയ്ക്കാണ്ˇ വന്നത്ˇ. അപ്പോഴതാ നളൻെറ രൂപത്തിൽ അഞ്ചുപേരെ കാണുന്നു. അവൾ കുഴങ്ങി. ഏതാണ്ˇ ശരിയായ നളൻ ? എങ്ങനെ കണ്ടുപിടിക്കും ? അവൾ ഈശ്വരന്മാരെ പ്രാൎത്ഥിച്ചു. തൻെറ ഹൃദയനാഥനെ തിരിച്ചറിയാൻ കഴിയുമാറാക്കണമെന്നുˇ അകമഴിഞ്ഞുˇ അപേക്ഷിച്ചു. നളവേഷത്തിൽ ഇരുന്നിരുന്ന

ഇന്ദ്രാദികൾ നാലുപേരും തങ്ങളുടെ ദേവചിഹ്നങ്ങൾ വെളിപ്പെടുത്തി. ദമയന്തി നളനെ തിരിച്ചറിഞ്ഞു മാലയിട്ടു വരിച്ചു. ദേവന്മാർ പ്രസാദിച്ച് നളന്ന് ഈരണ്ടു വരം കൊടുത്ത് അന്തർദ്ധാനം ചെയ്തു. നളൻ ദമയന്തിയേയുംകൊണ്ടു് നിഷധരാജ്യത്തിലേക്കും പോയി.

ഈ ദമയന്തീസ്വയംവരവാർത്ത കലി എന്ന ദുർമ്മൂർത്തിക്കു രസിച്ചില്ല. അസൂയാലുവായ കലി തന്റെ കൂട്ടുകാരനായ ദ്വാപരനൊന്നിച്ചു നിഷധരാജ്യത്തു വന്നു. നളനെ ദ്രോഹിക്കണമെന്നായിരുന്നു തീരുമാനം. നളന്റെ അകന്ന ഒരു സഹോദരനായ പുഷ്കരനെ അവർ വശത്താക്കി. പുഷ്കരൻ ഇവരുടെ സഹായത്തോടുകൂടി കള്ളച്ചൂതു കളിച്ചു. ഉടുതുണിയൊഴികെ സകലതും നളനു നഷ്ടപ്പെട്ടു. നാട്ടിൽ ആരും നളനെ ഒരുവിധത്തിലും സഹായിക്കരുതെന്നു പുഷ്കരൻ കല്പന പുറപ്പെടുവിക്കുയും ചെയ്തു.

സർവ്വസ്വവും നശിച്ച് ദമയന്തിയാൽ അനുഗതനായി, നളൻ കാട്ടിൽ അലഞ്ഞു നടക്കാൻ തുടങ്ങി. വിശന്നു വിഷമിച്ചിരിക്കെ, ഏതാനും പക്ഷികൾ പറന്നടുക്കുന്നതു കണ്ടു. ഉടുത്ത വസ്ത്രം അഴിച്ച് വലപോലെ വീശി മേല്പോട്ടെറിഞ്ഞു് നളൻ പക്ഷികളെ പിടിക്കാൻ നോക്കി. പക്ഷികളാകട്ടെ, ആ വസ്ത്രവുംകൊണ്ടു് മേല്പോട്ടു പറന്നുപോയി. ഇതും കലിയുടെ ചതിയായിരുന്നു.

നളൻ ദമയന്തിയോടൊന്നിച്ച് യാത്ര തുടന്നു. പോകുന്ന വഴിക്ക് കുണ്ഡിനത്തിലേക്കുള്ള മാർഗ്ഗം കാണിച്ചുകൊടുത്തു നോക്കിയെങ്കിലും ദമയന്തി പോകാൻ വഴിപ്പെട്ടില്ല. സമ്പത്തിലെന്നപോലെ ആപത്തിലും ഭർത്താവിനെ സേവിക്കേണ്ടതു പതിവ്രതയുടെ കടമയാണെന്നായിരുന്നു അവളുടെ വാദം. ഈ ആപദ്ഘട്ടത്തിൽ ഒററയ്ക്കു സഞ്ചരിച്ചാൽ സൈ്വരമുണ്ടാകും. ദമയന്തിക്ക് പിതൃഗൃഹത്തിൽ സുഖമായി കഴിഞ്ഞുകൂടാനും

സാധിക്കും. അവശ എന്തിന്ന് അനാവശ്യമായി ക്ലേശിക്കുന്നു? ഇങ്ങനെയൊക്കെ നളൻ വിചാരിച്ചു. പക്ഷേ, ദമയന്തിയെ എങ്ങനെ ഒഴിവാക്കും? ഉന്മാദം പിടിപെട്ട ആ മഹാരാജാവു് ഒരു സാഹസമാണ് പിന്നെ ചെയ്തതു്. ദമയന്തി അദ്ദേഹത്തിൻെറ മടിയിൽ തലവച്ചു കിടന്നുറങ്ങുകയായിരുന്നു. അദ്ദേഹം ഇങ്ങനെ വിചാരിച്ചു: "ഇവശ നല്ല ഉറക്കമാണ്. ഇവളെ ഇവിടെ ഉപേക്ഷിച്ച് ഉടനെ പൊയ്ക്കളയാം. ഉണന്നാൽ ഇവശ പരിഭ്രമിക്കും. എന്നാൽ, ആരും അവലംബമില്ലെന്നുവന്നാൽ എങ്ങനെയെങ്കിലും കുണ്ഡിനത്തിൽ ചെന്നെത്തിക്കൊള്ളും." ഇങ്ങനെ നിശ്ചയിച്ചുറച്ച് ദമയന്തി ഉടുത്തിരുന്ന വസ്ത്രത്തിൻെറ ഒരംശം മുറിച്ചെടുത്ത് സ്വയം ഉടുത്ത് നളൻ ആ അദ്ധരാത്രി അവിടെനിന്ന് ഓടിപ്പോയി. മനോദുഃഖംമൂലം വിവേകം നശിക്കുമ്പോശ ഇതിലും വലിയ സാഹസങ്ങശ മനുഷ്യൻ ചെയ്യും.

പാവം ദമയന്തി, ഉണന്നുനോക്കിയപ്പോശ നളനെ കാണാനില്ല. അവശ കുറെ ദൂരം നടന്നു നോക്കി. ഭയവും, വ്യസനവും, വിശപ്പും, ദാഹവും അവളെ അവശതയിലാഴ്ത്തി. ശരീരവും, മനസ്സും തളന്നു. അവശ ആ വൻകാട്ടിൽ ഒരിടത്തു കിടന്നുറങ്ങി. കണ്ണു തുറന്നു നോക്കിയപ്പോശ കണ്ട കാഴ്ച ദുസ്സഹമായിരുന്നു. ഒരു പെരുമ്പാമ്പ് അവളുടെ കാലിൽ പിടികൂടിയിരിക്കുന്നു. അവശ ഉറക്കെ നിലവിളിച്ചു. രോദനം കേട്ട് ഒരു കാട്ടാളൻ ഓടിയെത്തി പാമ്പിനെ കൊന്നു. എന്നാൽ, പെരുമ്പാമ്പിൽനിന്നുള്ള മോചനം അവളെ മറെറാരു വിഷമത്തിലേക്കാണ് നയിച്ചതു്. കാട്ടാളന്ന് അവളെ പത്നിയായി ലഭിച്ചേ മതിയാകൂ. നല്ലവാക്കുപറഞ്ഞിട്ടൊന്നും ആ ബാധ ഒഴിഞ്ഞില്ല. അവളെ ബലംപ്രയോഗിച്ചു കൊണ്ടുപോകാനാണ് അവൻ മുതിന്നതു്. കുപിതയായ ദമയന്തി അവനെ ശപിച്ചു ഭസ്മമാക്കി.

ദമയന്തി വീണ്ടും നടക്കാൻ തുടങ്ങി. കുറെ ദൂരം ചെന്നപ്പോൾ ഒരു ആശ്രമം കണ്ടു. അവൾ അങ്ങോട്ടു ചെന്നു. അവിടത്തെ മഹർഷിമാർ അവളോടു വിവരം ചോദിച്ചറിഞ്ഞു. "താമസിയാതെ നീ നളനോടു ചേരും" എന്നു് അനുഗ്രഹിച്ചു അവർ എവിടെയോ മറഞ്ഞു. ആ ആശ്രമംപോലും പിന്നെ അവിടെ കണ്ടില്ല.

ദമയന്തി പിന്നെയും നടന്നു. കുറെ ദൂരം ചെന്നപ്പോൾ ഒരുകൂട്ടം കച്ചവടക്കാരെ കണ്ടു. അവരോടൊന്നിച്ചു നടന്നു് അവൾ ചേദിരാജ്യത്തെത്തി. തെരുവിൽക്കൂടി ഈ കച്ചവടക്കാരോടൊപ്പം നടന്നുപോകുന്ന അവളെ കണ്ടപ്പോൾ അങ്ങാടിപ്പിള്ളേർ ചുററംകൂടി കളിയാക്കാൻ തുടങ്ങി. രാജമാതാവു് മാളികമുകളിലിരുന്നു് ഈ കാഴ്ച കണ്ടു. ഉടനെ അവർ ദമയന്തിയെ ആളയച്ചു വരുത്തി. താൻ ആരാണെന്നൊന്നും ദമയന്തി വ്യക്തമാക്കിയില്ല. രാജപുത്രിയുടെ സൈരന്ധ്റിയുടെ നിലയിൽ അവളെ അവിടെ താമസിപ്പിച്ചു.

## അഭ്യാസം

1. അന്യലിംഗങ്ങൾ പറയുക:—
   രാജാവു് ; അനുരൂപൻ ; കോമളൻ ; യുവാവു് ; ദൂതൻ ; കാട്ടാളൻ.
2. വാക്യത്തിലുപയോഗിക്കുക:—
   കിടപിടിക്കുക ; നീക്കുപോക്കു് ; സന്തോഷം-കൊള്ളുക ; മാർഗ്ഗമദ്ധ്യേ ; ഗത്യന്തരം.
3. (i) ദ്രവ്യനാമവിഭാഗങ്ങൾ ഏതെല്ലാം?
   (ii) താഴെ പറയുന്ന നാമങ്ങൾ ഏതേതു വിഭാഗത്തിൽ പെടുമെന്നു് പരിശോധിക്കുക:—
   കണ്ഡിനം ; നളൻ ; സമ്പത്തു് ; സാഹസം ; ഉറക്കം ; ഓട്ടം ; ബാധ ; ബലം ; കാട്ടാളൻ.
4. ദമയന്തീസ്വയംവരകഥ ചുരുക്കിയെഴുതുക.

---

പാഠം 12

# വനയാത്ര

[മലയാളത്തിൽ വളരെ പ്രസിദ്ധിയുള്ള ഒരു സാഹിത്യഗ്രന്ഥമാണു് "രാമായണം ഇരുപത്തിനാലുവൃത്തം." പരമഭക്തനും സംസ്കൃതപണ്ഡിതനുമായ ഒരു കവിയാണു് ഇതിന്റെ കർത്താവു് എന്നുമാത്രമേ പറയുവാൻ സാധിക്കൂ. തുഞ്ചത്തെഴുത്തച്ഛന്റെ കൃതിയാണെന്നും അല്ലെന്നും അഭിപ്രായവ്യത്യാസമുണ്ടു്.

അഞ്ചാം വൃത്തത്തിലെ ഒരു ഭാഗമാണു് ഇവിടെ ചേർത്തിരിക്കുന്നതു്. അച്ഛന്റെ സത്യം പാലിക്കാനായി പതിന്നാലു് കൊല്ലത്തെ വനവാസത്തിനു പുറപ്പെടുന്ന ശ്രീരാമന്റെകൂടെ സീതയും പുറപ്പെടുന്നതാണു് സന്ദർഭം.]

കല്യാണരൂപീ വനത്തിന്നു പോവാൻ
വില്ലും ശരം കൈപിടിച്ചോരുനേരം
മെല്ലെപ്പുറപ്പെട്ടു പിന്നാലെ സീതാ
കല്യാണിനീ ദേവി, ശ്രീരാമരാമ.

കാന്താരവിന്ദായതാക്ഷീ, മനോജ്ഞേ,
കാന്താരവാസം നിനക്കാവതല്ലേ;
ശാന്തേ! കുടുംബപ്രിയേ! താതപാദം
കാന്തേ! ഭജിച്ചീടു, ശ്രീരാമരാമ.

വൈദേഹി പോരേണ്ട, പോരേണ്ട, ബാലേ!
പൈദാഹശാന്തിക്കുപായങ്ങളില്ലേ,
ഹേ ദേവി! കല്ലുണ്ടു മുള്ളുണ്ടു കാട്ടിൽ
പാദവ്യഥയ്ക്കുണ്ടു, ശ്രീരാമരാമ.

എന്നാര്യപുത്രൻ വനത്തിന്നുപോയാൽ
പിന്നെപ്പുരീവാസമെന്തിന്നുവേണ്ടി;
നിന്നോടുകൂടീട്ടു പോരുന്നുഞാനും,
എന്നാൾ മനോജ്ഞാംഗി, ശ്രീരാമരാമ.

ഇരുപത്തിനാലുവൃത്തം]




## അഭ്യാസം

1. ആരാണ് കാട്ടിൽ പോകുവാൻ പുറപ്പെട്ടിരിക്കുന്നതു്? എന്തിനാണ് പോകുന്നതു്?

2. സീതയ്ക്കു കാട്ടിൽ താമസിക്കുവാൻ സാധിക്കില്ലെന്നു പറയുവാൻ കാരണം എന്തു്?

3. സീത എന്താണ് മറുപടി പറഞ്ഞതു്?

4. പര്യായം പറയുക:—

 സീത, ശ്രീരാമൻ.

5 പിരിച്ചെഴുതുക:—

 നിനക്കാവതല്ലേ, ശാന്തിക്കുപായങ്ങളില്ല.

---

പാഠം 13

## നളനും ദമയന്തിയും

## II

ഇനി നളന്റെ പിന്നാലെ ചെല്ലാം. ദമയന്തിയെ ഉറക്കത്തിൽ ഉപേക്ഷിച്ച് അദ്ദേഹം കുറെ ദൂരം ചെന്നപ്പോൾ ഒരു ദീനരോദനം കേട്ടു. കാട്ടുതീ ആളിക്കത്തുന്നതും കണ്ടു. അതിനകത്തുനിന്നാണ് കരച്ചിൽ കേട്ടത്. നളൻ കൂസലെന്യേ ആ തീയിലേക്കു നടന്നു. അഗ്നിദേവന്റെ അനുഗ്രഹമുണ്ടായിരുന്നതിനാൽ നളന് അതിനു പ്രയാസമുണ്ടായില്ല. ചുററുമുള്ള



കാട്ടുതീയുടെ നടുവിൽ അതാ ഒരു പാമ്പ്. നളൻ പാമ്പിനെ എടുത്തു പുറത്തേക്കുവന്നു. ഉടനെ പാമ്പു നളനെ ഒന്നു കടിച്ചു.

വിഷം തീണ്ടിയ നളൻ തൽക്ഷണം കറുത്ത വിരൂപനായി മാറി. അദ്ദേഹത്തിന്ന് അത്ഭുതവും വ്യസനവും തോന്നി. എല്ലാ സംശയങ്ങളും പരിഹരിക്കാൻവേണ്ടി പാമ്പ് ഇങ്ങനെ പറഞ്ഞു:

"അവിടന്നു വ്യസനിക്കരുത്. ഞാൻ കാൎക്കോടകൻ എന്ന സൎപ്പമാണ്. ഒരു ദുർഭൂതം അങ്ങയെ പിടികൂടിയിട്ടുണ്ട്. എന്റെ വിഷമേററ് അതു ക്രമേണ വിട്ടുപൊയ്ക്കൊള്ളും. ഇപ്പോഴത്തെ ഈ വികൃതരൂപവും അങ്ങയ്ക്കാവശ്യമാണ്. ആരും അങ്ങയെ തിരിച്ചറിയില്ല. വേണമെന്നു തോന്നുമ്പോഠം സ്വന്ത രൂപം പ്രാപിക്കുവാനും പ്രയാസമില്ല." ഇത്രയും പറഞ്ഞു കാൎക്കോടകൻ രണ്ടു വസ്ത്രം കൊടുത്തു. അതു ധരിച്ചാൽ നളന്റെ വൈരൂപ്യം മാറുമായിരുന്നു. നേരെ പോയി ഋതുപൎണ്ണരാജാവിനെ സമീപിച്ച് 'അക്ഷഹൃദയവിദ്യ' പഠിക്ക ണമെന്നും കാൎക്കോടകൻ നളനെ ഉപദേശിച്ചു.

കാൎക്കോടകനോടു യാത്രപറഞ്ഞു നളൻ കോസലരാജ്യ ത്തേക്കു പോയി. അവിടെ ഋതുപൎണ്ണമഹാരാജാവ് അദ്ദേ ഹത്തെ തേരാളിയായി നിയമിച്ചു. നളന്റെ സൂതൻ വാർ ഷ്ണേയനും അവിടെത്തന്നെ വന്നുചേർന്നിട്ടുണ്ടായിരുന്നെങ്കിലും, കാൎക്കോടകവിഷംകൊണ്ടു വൈരൂപ്യം പ്രാപിച്ചിട്ടുണ്ടായിരു ന്നതിനാൽ, അയാഠംക്കു നളനെ മനസ്സിലാക്കാൻ കഴിഞ്ഞിരു ന്നില്ല.

ഇതിനിടയിൽ, ദമയന്തിയുടെ അച്ഛൻ ഭീമരാജാവ് ഭൈമീനളന്മാരെ അന്വേഷിച്ചു കണ്ടുപിടിക്കാനായി നാനാ ദിക്കുകളിലേക്കും ആളുകളെ വിട്ടു. അക്കൂട്ടത്തിൽ സുദേവൻ എന്ന ബ്രാഹ്മണൻ ചേദിരാജ്യത്തുവച്ചു ദമയന്തിയെ കണ്ടെത്തി. അപ്പോഴേ രാജമാതാവിനു കാര്യം മനസ്സിലായുള്ളു. സ്വന്തം സഹോദരിയുടെ പുത്രിയെ തനിക്കു് ഇത്രയും കാലം മനസ്സി

ലാക്കാൻ കഴിയാഞ്ഞതിൽ അവക്കു ഖേദം തോന്നി. താമസം വിനാ അകമ്പടിയോടുകൂടി കുണ്ഡിനപുരിയിലേക്കയച്ചു.

കുണ്ഡിനത്തിലെത്തിയ ദമയന്തി നളനെ തേടിപ്പിടിക്കാനായി ബ്രാഹ്മണരെ അയച്ചു. ഒരു അടയാളവാക്യവും അതിനായി നിർദ്ദേശിച്ചിരുന്നു. പർണ്ണാദൻ എന്ന ബ്രാഹ്മണൻ ഋതുപർണ്ണസഭയിൽ ചെന്നു് ഈ അടയാളവാക്യം ചൊല്ലിയപ്പോൾ വിരൂപനായ ബാഹുകനെന്ന സൂതൻ അതിനു മറുപടി പറഞ്ഞു. ഈ വിവരം പർണ്ണാദൻ ദമയന്തിയെ അറിയിച്ചു.

ദമയന്തിക്കു പ്രത്യാശതോന്നി. അവൾ അമ്മയോടാലോചിച്ചു് സുദേവബ്രാഹ്മണനെവരുത്തി ഇങ്ങനെ പറഞ്ഞു. "അങ്ങു് അയോദ്ധ്യയിൽച്ചെന്നു ദമയന്തിക്കു നാളെ പുനർവിവാഹം നിശ്ചയിച്ചിട്ടുണ്ടെന്നു പറയണം." സുദേവൻ ഉടനെ പോയി അപ്രകാരം ചെയ്തു.

ദമയന്തിയുടെ പുനർവിവാഹത്തെക്കുറിച്ചുള്ള വാർത്ത ഋതുപർണ്ണനെ ലഹരിപിടിപ്പിച്ചു. ഇത്തവണ നളൻ ഇല്ലല്ലോ! തനിക്കു് മുൻഗണന കിട്ടില്ലേ? പക്ഷേ സമയത്തിനു് എത്തിച്ചേരുന്നതെങ്ങനെ? അദ്ദേഹം ബാഹുകനെ വിളിച്ചു് രഥം സജ്ജമാക്കാൻ പറഞ്ഞു. ബാഹുകൻ തേർ തയ്യാറാക്കി. ഋതുപർണ്ണൻ അണിഞ്ഞൊരുങ്ങി. സ്വയംവരത്തിനു പുറപ്പെട്ടു. ബാഹുകനാണു് തേർ തെളിച്ചതു്. കൂടെ വാർഷ്ണേയനും ഉണ്ടായിരുന്നു.

തേർ അതിവേഗം പാഞ്ഞു. വഴിക്കുവെച്ചു ഋതുപർണ്ണന്റെ ഉത്തരീയം താഴെവീണു. അതെടുക്കാൻവേണ്ടി തേർ നിർത്തുവാൻ ആവശ്യപ്പെട്ടപ്പോൾ "അതിപ്പോൾ വളരെദൂരം പിറകിലായിരിക്കുന്നു" എന്നാണു് ബാഹുകൻ മറുപടിപറഞ്ഞതു്. ഋതുപർണ്ണനു് ഇതു കേട്ടപ്പോൾ ഒരു മത്സരബുദ്ധിതോന്നി. തനിക്കും ചില സിദ്ധികളുണ്ടെന്നു് വെളിപ്പെടുത്താനാണു് അദ്ദേഹം ബദ്ധപ്പെട്ടതു്. വഴിയിൽ കണ്ട ഒരു താന്നി

മരത്തിന്മേൽ ഇത്ര ഇലയും ഇത്ര കായും ഉണ്ടെന്നു ഋതുപർണ്ണൻ പറഞ്ഞു. അതു് എണ്ണിനോക്കാനായി ബാഹുകൻ രഥം നിറുത്തി. രാജാവിനു് പരിഭ്രമമായി. ഈ താമസം നിമിത്തം സമയത്തിനെത്തിച്ചേരാൻ കഴിയാതെ വന്നാലോ? അദ്ദേഹം ബാഹുകനു് അക്ഷഹൃദയവിദ്യ പഠിപ്പിച്ചുകൊടുത്തു. നളനെ ബാധിച്ചിരുന്ന കലി തൽക്ഷണം പുറത്തുചാടി. പക്ഷേ, കലിയെ അദ്ദേഹം ശിക്ഷിച്ചില്ല; മാപ്പു കൊടുത്തു വിടുക യാണു് ചെയ്തതു്. അതിനുശേഷം മടങ്ങിവന്നു ബാഹുകൻ യഥാപൂർവ്വം തേരോടിച്ചു.

ഋതുപർണ്ണൻെറ തേർ കുണ്ഡിനത്തിലെത്തി. എന്നാൽ, സ്വയംവരത്തിൻെറ വട്ടമൊന്നും അവിടെ കണ്ടില്ല. അപ്രതീക്ഷിതമായ എഴുന്നെള്ളത്തു ഭീമരാജാവിനെ തെല്ലൊന്നു് അമ്പരപ്പിച്ചു. പക്ഷേ, സൌഹാർദ്ദത്തിൻെറ പേരിൽ പുറപ്പെട്ടതാണെന്നു് ഋതുപർണ്ണൻ ഭംഗിവാക്കു പറഞ്ഞു. ദമയന്തിയാകട്ടെ അന്നു സ്വയംവരസദസ്സിലെന്നപോലെ, ഇപ്പോഴും നളനെ തിരിച്ചറിയാതെ വിഷമിച്ചു. നളനല്ലാതെ മററാർക്കും ഇത്ര വേഗം തേർ തെളിക്കാൻ സാദ്ധ്യമല്ലെന്നു് അവൾക്കറിയാം. പക്ഷേ, നളനെവിടെ? തേരിൽ വാർഷ്ണേയനെ കൂടാതെ മററൊരാളെ കാണുന്നുണ്ടു്. അയാൾ വിരൂപനാണു്. നളനാണെന്നു് എങ്ങനെ ഉറപ്പിക്കും. ഒന്നു പരീക്ഷിച്ചുനോക്കാൻ തന്നെ തീരുമാനിച്ചു തൻെറ തോഴിയായ കേശിനിയെ അയച്ചു.

കേശിനി ബാഹുകൻെറ നടപടികളൊക്കെ നോക്കിക്കണ്ടു. തീയും വെള്ളവും കൂടാതെ ഭക്ഷണം പാകം ചെയ്യുന്നതും മററും പറഞ്ഞുകേട്ടപ്പോൾ ദമയന്തിക്കു് ഏറെക്കുറെ ബോദ്ധ്യപ്പെട്ടു. അനന്തരം ഭൈമി അമ്മയുടെ അനുമതിയോടുകൂടി ബാഹുകനെ ആളയച്ചുവരുത്തി എല്ലാം ചോദിച്ചറിഞ്ഞു. എന്നാൽ, രണ്ടാം സ്വയംവരം നിശ്ചയിച്ചതിൽ നളനു പരി

ഭവം തോന്നി. താൻ ചെയ്ത തെററുകൾക്കെല്ലാം കലിയുടെ ബാധയായിരുന്നു കാരണം. ദമയന്തിക്ക് അങ്ങനെയൊരു സമാധാനമില്ലല്ലോ ! നളനെ കണ്ടുപിടിക്കാൻ ചെയ്ത ഉപായമാണതെന്ന് എങ്ങനെ ബോദ്ധ്യപ്പെടുത്തും ? അവൾ ലോകസാക്ഷികളായ ദേവന്മാരെച്ചൊല്ലി ആണയിട്ടു. ഉടനെ ഒരു അശരീരി വാക്കുണ്ടായി.

"ചേരും ഭവാനോടു ഭൈമീ
ഭവാൻ ഭൈമിയോടും നൃപ !
ഇതിലേതും ശങ്ക വേണ്ട
ഭാര്യയായ് സ്വീകരിക്കെടോ."

ഇതിനെത്തുടർന്ന് ആകാശത്തിൽനിന്ന് പുഷ്പവൃഷ്ടിയുമുണ്ടായി.

ബാഹുകനു സന്തോഷമായി. ഉടനെ കാർക്കോടകൻ കൊടുത്ത വസ്ത്രമെടുത്തു ധരിച്ചു. അതാ നളൻ പ്രത്യക്ഷപ്പെടുന്നു. അനന്തരമുണ്ടായ ആനന്ദവും ആശ്ചര്യവും അവർണ്ണനീയമാണ്. ഋതുപർണ്ണന്റെ ഇച്ഛാഭംഗം തീർന്നു. ഭീമരാജാവിന് ആശ്വാസമായി. നളൻ സ്വരാജ്യത്തു ചെന്നു പുഷ്കരനെ ചൂതിൽ തോല്പിച്ച് രാജ്യം വീണ്ടെടുത്തു. ദമയന്തിയെ വരുത്തി വളരെക്കാലം സുഖമായി വാഴുകയും ചെയ്തു.

## അഭ്യാസം

1. നാമരൂപം പറയുക:—
   ഉറങ്ങുന്നു ; കരയുന്നു ; ബദ്ധപ്പെട്ടു ; തിന്നു ; ഓടുന്നു.
2. വിപരീതപദങ്ങൾ പറയുക:—
   വിരൂപൻ ; സത്സ്വഭാവി ; ദുർഗ്ഗുണൻ.
3. വാക്യത്തിലുപയോഗിക്കുക:—
   യഥാപൂർവ്വം ; അവർണ്ണനീയം.
4. നളന്റെ വനവാസജീവിതം ചുരുക്കിയെഴുതുക.
5. ദമയന്തി നളനുമായി പുനസ്സമാഗമം സാധിച്ചതെങ്ങനെ ?

---

പാഠം 14

# വളവും വിളയും

[സ്യമന്തകം ഓട്ടൻ തുള്ളലിൻെറ ആരംഭത്തിൽ ദൈവഗുരുക്കന്മാരെ വന്ദിച്ചശേഷം കഥതുടങ്ങുന്ന ഘട്ടത്തിലെ ഏതാനും വരികളാണ് താഴെ കൊടുത്തിരിക്കുന്നതു്. മഹാജനങ്ങൾ നിറഞ്ഞ സഭയിൽ അല്പമായ വിദ്യപ്രകടിപ്പിക്കുന്നതിൽ ദോഷം സംഭവിക്കുന്നതല്ലെന്ന കാരണത്താൽ, വലിയൊരു വിദ്വാനല്ലെങ്കിലും താൻ കവിതയെഴുതുവാൻ സന്നദ്ധനാവുകയാണെന്നു് കവി പറയുന്നതാണ് സന്ദർഭം.

തുള്ളൽ കവിതകളുടെ ജനയിതാവു് എന്ന കീർത്തി നേടിയ കുഞ്ചൻ നമ്പ്യാരാണ് സ്യമന്തകം തുള്ളലിൻെറ രചയിതാവു്. ഫലിതരസസാമ്രാട്ടായ നമ്പ്യാർ സാരഗർഭമായ വരികളും എഴുതിയിരുന്നു എന്നു് കാണിക്കുന്നതാണ് ഈ പദ്യഭാഗം.]

വളമേറിന കണ്ടത്തിൽ വിതച്ചാൽ
വിളവൊരു പത്തിനു സംശയമില്ല.
വളമില്ലാത്ത പറമ്പിൽ വിതച്ചാൽ
അളവേ വിത്തും കിട്ടുകയില്ല;
കണ്ടത്തിൻെറ ഗുണം കൊണ്ടേ വിള-
വുണ്ടാവുള്ള വിതച്ചതിലധികം
കൊണ്ടിഹ ചെന്നു വിതയ്ക്കുന്നവനൊ-
ക്കൊണ്ടൊരു കാര്യം വരുവാനില്ല;
നല്ല കൃഷിക്കാരൻ താൻ വിത്തൊരു
കല്ലിൽ വിതച്ചാൽ കരികേയുള്ളൂ;
നല്ലൊരു വയലിലതുഴുതു വിതച്ചാൽ
നെല്ലൊരു നാഴിക്കൊരുപറവിളയും.
എന്നു കണക്കേ കേൾക്കുന്നവരറി-
യുന്ന ജനങ്ങൾ മഹത്തുകളെങ്കിൽ
ഇന്നവനൊന്നില്ലവനുടെ വാക്കുകൾ
നന്നെന്നും വരുമിതിനുടെയർത്ഥം.

സ്യമന്തകം] [കുഞ്ചൻ നമ്പ്യാർ

## അഭ്യാസം

1. നല്ല വിളവുണ്ടാകണമെങ്കിൽ എങ്ങനെയുള്ള നിലത്തു വിതയ്ക്കണം എന്നാണു് കവി പറയുന്നതു് ?

2. എവിടെ വിതച്ചാലാണു് വിത്തുകൾ നഷ്ടമാവുക ?

3. വിതയ്ക്കുന്നവന്റെ യോഗ്യതകൊണ്ടു് വിള നന്നാവില്ലെന്നും എങ്ങനെയാണു് കവിതയിൽ വ്യക്തമാക്കിയിരിക്കുന്നതു് ?

4. വിത്തും നിലവും എന്തിനോടാണു് കവിതയിൽ തുല്യപ്പെടുത്തിയിരിക്കുന്നതു് ?

5. പിരിച്ചെഴുതുക:—
വിതച്ചതിലധികം, വരുവാനില്ല, വയലിലുഴുതു വിതച്ചാൽ, നാഴിക്കൊരു, ഇന്നവനെന്നില്ലവരുടെ, ഇതിനുടെയർത്ഥം.

---

പാഠം 15

# ആഫ്രിക്കയിലെ ഗോറില്ലകൾ

വന്യമൃഗങ്ങളുടെ വിഹാരരംഗമായ ആഫ്രിക്കയിലെ കോങ്കോ വനങ്ങളാണ് ഞങ്ങളെ ഏററവുമധികം ആകർഷിച്ചതു്. ഞങ്ങൾ ആറുപേരുണ്ടായിരുന്നു സന്ദർശിക്കാൻ. വനം വകുപ്പിലെ രണ്ടു് ഉദ്യോഗസ്ഥന്മാർ അകമ്പടിക്കും വന്നു. ഈ വനത്തിനുള്ളിൽ അപകടം പിണയാതെ നടക്കാവുന്ന സ്ഥലങ്ങൾ അവർക്ക് അറിഞ്ഞുകൂടു.

ഏതാനും ദൂരം ചെന്നപ്പോൾ ആ ഉദ്യോഗസ്ഥന്മാർ വലിയ ആവേശത്തോടെ ഞങ്ങളെ തടുത്തുനിർത്തി. ഞങ്ങൾ അമ്പരന്നുപോയി. വല്ല സിംഹമോ പുലിയോ എതിക്കാൻ വരുന്നുണ്ടെന്നാണ് സംശയിച്ചതു്. ഞാൻ ചോദിച്ചു: "എന്തു പററി?" അവരിലൊരാൾ പറഞ്ഞു: "ഈ മരത്തിന്റെ മുകളിൽ കയറി പതുങ്ങിയിരുന്നുകൊള്ളു. ശബ്ദമുണ്ടാക്കരുതു്." ഞങ്ങളുടെ സംഭ്രമം വർദ്ധിച്ചു. പിന്നെ ഒന്നും ചോദിച്ചില്ല. ഇമച്ചുഴിയിടുന്ന സമയംകൊണ്ടു് ഞങ്ങൾ എല്ലാവരും ആ പടുകൂററൻ കാട്ടുമരത്തിന്റെ കൊമ്പുകളിൽ കയറി കാലുറപ്പിച്ചിരിപ്പായി. ശ്വാസം വിടാൻപോലും ധൈര്യമുണ്ടായില്ല. ശബ്ദമില്ല; അനക്കമില്ല. ഹൃദയം മിടിക്കുന്നതുപോലും കേൾക്കാം.

ആ ഇരിപ്പു് തെല്ലുനേരം നീണ്ടുനിന്നിരുന്നെങ്കിൽ ഞങ്ങൾ പേടിച്ചു വിറച്ചു നിലം പററുമായിരുന്നു. ഭാഗ്യവശാൽ, ഉദ്യോഗസ്ഥരിൽ ഒരാൾ തെല്ലകലെ ഒരുവശത്തേക്കു വിരൽ ചൂണ്ടിക്കൊണ്ടു മന്ത്രിച്ചു. "അതാ അങ്ങോട്ടുനോക്കൂ" ഞങ്ങൾ കൌതുകത്തോടെ നോക്കി. കറുത്തിരുണ്ടു് ഭയാനകമായ ഒരു സ്വരൂപം അകലെ ഒരു വൃക്ഷത്തിന്റെ ചുവട്ടിൽ ഇരിക്കുകയാണ്. ഞങ്ങൾ ദൂരദർശിനിയെടുത്തു സൂക്ഷിച്ചുനോക്കി.

ഒത്ത ഒരു മനുഷ്യന്റെ പൊക്കമുണ്ടെന്നുതോന്നി. എന്നാൽ തടി മൂന്നിരട്ടിയുണ്ടു്. അതു മനുഷ്യനല്ല; പക്ഷെ മനുഷ്യനോടു വലിയ സാമ്യംതോന്നി. ശരീരമാസകലം കരടിക്കുള്ളതുപോലെ കറുത്ത രോമമുണ്ടു്. ശിരസ്സിലെ രോമം ചെമ്പിച്ചതാണു്. കണ്ണിനു് ഒട്ടും കൌതുകമില്ല; തുറിച്ചുനോക്കുന്നതുപോലെതോന്നി. മൂക്കിന്റെ അഗ്രം ആരോ ചെത്തിക്കളഞ്ഞതാണെന്നുതോന്നും പരപ്പുകണ്ടാൽ. മുഖത്തു കുറെ സ്ഥലത്തു രോമമില്ല. എന്നാൽ അവിടം വല്ലാതെ ചുക്കിച്ചുളിഞ്ഞാണു് കാണപ്പെട്ടതു്.



ഞങ്ങഠം അങ്ങോട്ടുതന്നെ നോക്കിക്കൊണ്ടിരിക്കയാണു്. അതാ മറെറാരു സത്വരൂപം ഓടിവരുന്നു; പിന്നാലെ രണ്ടു കുട്ടികളും ഉണ്ടു്. അവ വന്നവഴിയേ മരത്തിന്റെ മുകളിലേക്കു കയറി. അവിടെ ഇലകഠം പറിച്ചുകൂട്ടി ഭംഗിയായി വിരിച്ച രണ്ടു മെത്ത കണ്ടു. പുതുതായിവന്ന കൂട്ടർ അവിടെ കയറി കിടപ്പായി.

ഗോറില്ല എന്നു പറയപ്പെടുന്ന ആരംക്കരങ്ങുകളുടെ ഒരു കുടുംബമാണ് ഞങ്ങറം കണ്ടതു്; അച്ഛനും അമ്മയും മക്കളും. അവർ കരങ്ങിൽനിന്നു് ഉയന്നുകഴിഞ്ഞു. പക്ഷേ, ആഫ്രിക്കയിലെ കാപ്പിരിമനുഷ്യരുടെ വഗ്ഗത്തിലെത്തീട്ടമില്ല. ഇന്നത്തെ പരിഷ്കൃതമനുഷ്യൻെറ മുൻഗാമിയെന്നു തോന്നിക്കുന്ന ഈ ഗോറില്ലയെപ്പററി വളരെ കാര്യങ്ങറം ഞങ്ങറം വനംവകുപ്പുകാരോടു ചോദിച്ചു മനസ്സിലാക്കി.

കാഴ്ചയ്ക്കു കാട്ടാളരെപ്പോലിരിക്കുന്ന ഈ ഗോറില്ലകറം ആഫ്രിക്കയിലെ ചില വനങ്ങളിലാണ് താവളമുറപ്പിച്ചിട്ടുള്ളതു്. പഴങ്ങളും ഇലകളുമാണ് ഇവരുടെ ഭക്ഷണം. എണ്ണത്തിൽ കുറവായതുകൊണ്ടോ, എന്തോ, മററു വന്യമൃഗങ്ങളെ കണ്ടാൽ ഇവർ ഓടി രക്ഷപ്പെടുകയാണത്രെ പതിവു്. സാധാരണ വാനരന്മാരെപ്പോലും കൂട്ടമായി കണ്ടാൽ ഇവർ ഒഴിഞ്ഞുമാറും. എന്നാൽ, വല്ല മൃഗത്തോടും ഏററുമുട്ടേണ്ടിവന്നാൽ ഒരു ഞെക്കും ഒരു കടിയും കൊടുത്തു് ഓടിക്കളയും. ദേഷ്യം പിടിപ്പിക്കുന്നവനെ പപ്പടംപോലെ പൊടിച്ചിട്ടേ ഗോറില്ല പിൻവാങ്ങുകയുള്ളു. ശത്രുവിൻെറ ശരീരം പിച്ചിച്ചീന്തിയാൽ മാത്രമേ അവൻെറ അരിശം അടങ്ങുകയുള്ളു. കുഞ്ഞുങ്ങളെ അപഹരിക്കാൻ വരുന്ന പുലിയോടാണ് ഏററവും വലിയ വിരോധം.

ഇന്നു് ഗോറില്ല എവിടേയും ഒരു അത്ഭുതജീവിയാണ്. നല്ല ഒരു ഗോറില്ലയെ പിടിച്ചുകൊടുത്താൽ 20,000 രൂപാ വരെ അമേരിക്കയിൽ വിലകിട്ടും. പക്ഷേ, പിടിക്കുക എളുപ്പമല്ല. പ്രായം തികഞ്ഞവയെ മെരുക്കാൻ സാദ്ധ്യമല്ല. കാടു വിട്ടാൽ താമസംവിനാ അവ മരിക്കുകയും ചെയ്യും. എങ്കിലും, പരീക്ഷിക്കാനുള്ള കൌതുകം ഇനിയും നിലച്ചിട്ടില്ല. ഗോറില്ലയെ ജീവനോടെ പിടിക്കാൻ ശ്രമിച്ചു പരാജയംവരിക്കുന്ന വെള്ളക്കാർ ധാരാളമുണ്ടു്.

ഗോറില്ലകളെ പിടിക്കുന്ന രീതിയും വനംവകുപ്പുകാർ ഞങ്ങറംക്കു വിവരിച്ചുതന്നു. വനത്തിൽ നല്ല പരിചയമുള്ള

പത്തുനാല്പതു കാപ്പിരികളും ഒന്നോ രണ്ടോ വെള്ളക്കാരും ഒത്തുചേർന്നാണ് ഈ സംരംഭത്തിനിറങ്ങുക. ഗോറില്ലകളുടെ പാർപ്പിടം കാപ്പിരികൾ തേടിപ്പിടിക്കും. അതിനുചുററും കുറെ സ്ഥലത്തു കാടുവെട്ടിത്തെളിയിക്കലാണ് അനന്തരകൃത്യം. അതു കഴിഞ്ഞാൽ നല്ല ഉറപ്പുള്ള വല കെട്ടി ആ സ്ഥലം ഭദ്രമാക്കും. ഇത്രയുമാകുമ്പോഴാണ് ഗോറില്ലത്തലവൻ വിവരമറിയുന്നതു്. തൻെറ ചുററും ശത്രുക്കളുണ്ടെന്ന് അവനു മനസ്സിലായി. ഇനി എന്തുചെയ്യും? തൻെറ കുടുംബത്തെ രക്ഷിക്കണം. അതെങ്ങനെ സാധിക്കും? ധൈര്യത്തോടെ എതിരാളികളോടു പടവെട്ടി പുറത്തുചാടണം. പല്ലിളിച്ച് അട്ടഹസിച്ച് അവൻ പാഞ്ഞടുക്കും. ആക്കും തത്സമയം അവനെ പിടിക്കാൻ സാദ്ധ്യമല്ല. ജീവൻ പോകുന്നതുവരെ അവൻ പിടികൊടുക്കില്ല. വെടിവെച്ചു കൊല്ലുകയേ ഗതിയുള്ളു. കുടുംബത്തലവൻ ഇങ്ങനെ വെടിയേററു വീഴും.

പിന്നെ പെണ്ണുങ്ങളാണ് പോരിനുവരിക. അവരേയും കൊല്ലുകയേ തരമുള്ളു. ഇതിനിടയിൽ കുഞ്ഞുങ്ങളെല്ലാം വൃക്ഷശാഖകളിൽ കയറി ഒളിച്ചിട്ടുണ്ടായിരിക്കും. ആ മരങ്ങൾ വെട്ടിവീഴ്ത്താതെ അവയെ പിടിക്കാൻ പററില്ല. മരം താഴെ വീഴുമ്പോൾ വല്ല കുഞ്ഞും വലയിൽ ചാടിയാൽ പരുക്കൊന്നും പററാതെ ജീവനോടെ പിടിക്കാം. വലയ്ക്കു പുറത്തേയ്ക്കാണ് ചാടിയതെങ്കിൽ ഒന്നുകിൽ മരണം. അല്ലെങ്കിൽ സാരമായ പരുക്ക് നിശ്ചയമാണ്.

വെറും കൌതുകത്തിൻെറപേരിൽ ഈ ആദിമമനുഷ്യരെ കൂട്ടക്കൊലചെയ്യുന്നതു് ചിലക്ക് ഒരു നേരമ്പോക്കായിത്തീന്നിരിക്കയാണ്. ആരേയും അവർ അങ്ങോട്ടുചെന്നുപദ്രവിക്കുന്നില്ല. എന്നിട്ടും ഇല്ല അവക്കു സൈ്വരം. ഇങ്ങനെ എത്ര കാലം അവക്കു ജീവിക്കാം? അതൊരു പ്രശ്നമാണിന്നു്.

## അഭ്യാസം

1. വാക്യത്തിൽ പ്രയോഗിക്കുക:
ഇമച്ചുഴിയിടുക ; താവളമുറപ്പിക്കുക ; കൂട്ടക്കൊല ചെയ്യുക.

2. താഴെ കാണുന്ന പ്രയോഗങ്ങൾ ശ്രദ്ധിക്കുക.
(i) ഇമച്ചുഴിയിടുന്ന സമയം കൊണ്ട്
(ii) അവൻ കരങ്ങിൽ നിന്നു് ഉയർന്നുകഴിഞ്ഞു.
(iii) ഈ ഗോറില്ലയെപ്പററി വളരെ കാര്യങ്ങൾ
(iv) പപ്പടം പോലെ പൊടിച്ചിട്ടേ.
കീഴ് വരയിട്ട ശബ്ദങ്ങൾ, സമയം, കരങ്ങിൽ, ഗോറില്ലയെ, പപ്പടം എന്നീ നാമപദങ്ങളിൽ ചേർന്നു നിന്നു് മററു ശബ്ദങ്ങളോടു് സംബന്ധിപ്പിക്കുകയാണു് ചെയ്യുന്നതു്. അവ നാമങ്ങളോ, ക്രിയകളോ ഭേദകങ്ങളോ അല്ല. വ്യാകരണത്തിൽ ഗതി എന്നാണു് ഇത്തരം ശബ്ദങ്ങൾക്കു പേർ.

3. ഗോറില്ലയെ പിടിക്കുന്നതെങ്ങനെ?

---

### പാഠം 16

# മാതു

"തച്ചോളി കുഞ്ഞിച്ചന്തുവിൻെറ പാട്ടി"ൽ നിന്നെടുത്ത ഒരു ഭാഗമാണു് ഇതു്. തച്ചോളിച്ചന്തുവിൻെറ ഭാര്യയാണു് മാതു. ഒരു ദിവസം മാതു അമ്പലത്തിൽ തൊഴുതുകൊണ്ടു് നിൽക്കുമ്പോൾ തുളുനാടൻ കണ്ടർമേനോൻ അവളെ കണ്ടു. മാതുവിൻെറ സൗന്ദര്യം കണ്ടു് അത്ഭുതപ്പെട്ടിട്ടു് അവൾ ആരാണെന്നറിയുവാൻ തൻെറ അനുചരന്മാരോടു് ചോദിക്കുന്നതാണു് സന്ദർഭം."

ഈവക പെണ്ണുങ്ങൾ ഭൂമീലുണ്ടോ,
മാനത്തീന്നെങ്ങാനും പൊട്ടിവീണോ,
ഭൂമീന്നു തനിയെ മുളച്ചുവന്നോ,
എന്തു നിറമെന്നു ചൊല്ലേണ്ടു ഞാൻ.

കുന്നത്തു കൊന്നയും പൂത്തപോലെ,
ഇളമാവിൻ തയ്യു തളിർത്തപോലെ,
കുരുത്തോലയായതിൻ വർണ്ണംപോലെ,
കന്നിക്കുരുവിൻെറ വർണ്ണംപോലെ,
വയനാടൻ മഞ്ഞൾ മുറിച്ചപോലെ
എവിടത്തെ പെണ്ണിവൾ നായന്മാരെ?
അപ്പോൾ പറയുന്ന നായന്മാരും;
താഴത്തുമാത്തിലെ മാതുക്കുട്ടി;
തച്ചോളി ഊരാളൻ ചന്തുക്കുട്ടി
ആയവൻ തന്നുടെ പെണ്ണാണിവൾ.

വടക്കൻ പാട്ടുകൾ]

## അഭ്യാസം

1. മാതുക്കുട്ടിയെ കണ്ടിട്ടു് കംബർമേനോനു് എന്തെല്ലാം സംശയങ്ങളാണു് തോന്നുന്നതു് ?
2. മാതുവിൻെറ നിറം ഏതിനോടെല്ലാമാണു് സാമ്യപ്പെടുത്തിയിരിക്കുന്നതു് ?
3. ആരാണു് മാതുക്കുട്ടി ?
4. പിരിച്ചെഴുതുക:— മാനത്തിന്നെങ്ങാനും, കുരുത്തോലയായതിൻ, ഉമേന്നു.

## പാഠം 17

# ഭീഷ്മർ

### രംഗം—1.

[ശന്തനു മഹാരാജാവിൻെറ കൊട്ടാരം. യുവാവായ ഗംഗാദത്തൻ അസ്വസ്ഥനായിരിക്കുന്നു. അരികെ തേരാളിയും നില്ക്കുന്നുണ്ട്.

ഗംഗാദത്തൻ:— സൂതൻ എന്തോ ചിലതൊക്കെ ഒളിച്ചു വെയ്ക്കുന്നുണ്ട്, ഇല്ലേ ?

സൂതൻ:— സൂക്ഷ്മം അറിയാതെ ഞാനെന്തു പറയാനാണ് കുമാരാ !

ഗംഗാദത്തൻ:— അച്ഛൻ നായാട്ടിനു പോയപ്പോഠം തേർ തെളിച്ചതു സൂതനല്ലേ ?

സൂത:— അതെ, കുമാരാ.

ഗംഗാ:— വഴിക്കുവെച്ച് എന്തെല്ലാം സംഭവിച്ചു ?

സൂത:— മഹാരാജാവു തിരുമനസ്സുകൊണ്ട് മുക്കുവത്തലവൻെറ വീട്ടിലേക്കു പോകയുണ്ടായി.

ഗംഗാ:— എന്നിട്ട് ?

സൂത:— കുറച്ചുനേരം അവിടെ ഇരുന്നു.

ഗംഗാ:— കൂടെ ആരൊക്കെ ഉണ്ടായിരുന്നു ?

സൂത:— തിരുമേനി ഒറ്റയ്ക്കാണ് പോയതു്.

ഗംഗാ:— ശരി; അച്ഛൻ മടങ്ങിവരുന്നവഴിക്കു വല്ലതും പറഞ്ഞുവോ ?

സൂത:— ഒന്നും പറഞ്ഞില്ല. തിരുമേനിയുടെ മുഖം വാടിക്കണ്ടു. എന്തോ ആഴമേറിയ ആലോചനയിൽ മുഴുകിയിരിക്കുന്നതുപോലെ തോന്നി.

ഗംഗാ:—[അല്പം ആലോചിച്ചിട്ട്] ശരി. ദാശനുമായി വല്ല രാജ്യകാര്യവും സംസാരിച്ചുകാണും. അങ്ങനെയാണെങ്കിൽ എന്തിനു് എന്നെ മറച്ചു വെയ്ക്കണം ?

സൂതൻ:— ശന്തനു മഹാരാജാവു തിരുമനസ്സിനു കുമാര ഗംഗാദത്തനെ അറിയിക്കാൻ വയ്യാത്ത രാജ്യകാര്യങ്ങളില്ല.

ഗംഗാ:— ശരിയാണ്. അച്ഛനു് അതു പരിചയമല്ല. മററെന്തെങ്കിലുമായിരിക്കണം കാര്യം.

സൂതൻ:— കുമാരൻ പറയുന്നതു ശരിയാണ്

ഗംഗാ:— ഈ ഗംഗാദത്തൻ ജീവിച്ചിരിക്കുമ്പോഠം ശന്തനു മഹാരാജാവിനു് വ്യസനിക്കാൻ അവകാശമില്ല. അതിനു കാരണക്കാരൻ ആരായാലും അവനെ ഞാൻ [പല്ലുകടിച്ചു മുഷ്ടി ചുരുട്ടിക്കാണിക്കുന്നു]

സൂതൻ:— ക്ഷമിക്കണം കുമാരാ. കാര്യം അറിയുമ്മുമ്പെ കോപിക്കരുതു്.

ഗംഗാ:— ധീവരനേതാവിനെ ഞാൻ [അമ്പെടുത്തു നീട്ടിപിടിക്കുന്നു] ഇതുകൊണ്ടവസാനിപ്പിക്കും.

സൂതൻ:— ആ ദാശത്തലവൻ അവിനയം പ്രവൎത്തിക്കുന്നവനല്ലാ കുമാരാ.

ഗംഗാ:— നിശ്ചയിക്കാൻ വരട്ടെ. വേഗം തേർ തയ്യാറാക്കു. ഇപ്പോഠംത്തന്നെ അങ്ങോട്ടു പോകണം.

[തിരശ്ശീല]

## രംഗം—2.

[ദാശൻെറ വസതി. ദാശനും സത്യവതിയും ഇരിക്കുന്നു]

ദാശ:— മകളെ, സത്യവതി, അച്ഛനെ വിഷമിപ്പിക്കാതെ, മകളെ !

സത്യ:— ഞാൻ ഒന്നും പറഞ്ഞില്ലല്ലോ, അച്ഛ.

ദാശ:— ഒന്നും പറയാത്തതുതന്നെയാണ് വിഷമം. എല്ലാം ഉള്ളിൽ ഒതുക്കുന്നവരെയാണ് എനിക്കു ഭയം.

സത്യ:—അച്ഛൻ വ്യസനിക്കേണ്ട. ഞാൻ ഒന്നും ഒളിച്ചുവെയ്ക്കുന്നില്ല.

ദാശ:—എന്നാൽപ്പിന്നെ നിനക്കെന്താണിത്ര ദുഃഖവും ഭയവും?

സത്യ:—ആ മഹാരാജാവു കോപിച്ച് അച്ഛനോടു പകരം ചോദിക്കുമോ, ആവോ.

ദാശ:—ശന്തനു മഹാരാജാവു സ്വാർത്ഥം സാധിക്കുവാൻ വേണ്ടി അനീതി പ്രവർത്തിക്കുന്നവനല്ലാ മകളേ.

[ഒരു മുക്കുവൻ പ്രവേശിച്ച്

മുക്കുവൻ:—യജമാനനേ!

ദാശ:—നിനക്കെന്തുവേണം?

മുക്ക:—യജമാനനേ! ചന്തനു മകാരാജാവിൻെറ മോൻ ഗംഗാദത്തൻ വന്നേക്കുന്നു.

ദാശ:—വേഗം കൂട്ടിക്കൊണ്ടുവാ. [സത്യവതിയോട്] എൻെറ മകൾ അകത്തേക്കു പൊയ്ക്കൊള്ളൂ.

സത്യ:—[ഭയത്തോടെ] അച്ഛാ.

ദാശ:—ഭയപ്പെടാതിരിക്കൂ മകളെ! തെററുചെയ്യാത്തവർക്ക് ആരേയും പേടിക്കേണ്ട.

[ഗംഗാദത്തൻ മുക്കുവൻെറകൂടെ പ്രവേശിക്കുന്നു. സത്യവതി അകത്തേക്കുപോകുന്നു. ദാശനേതാവ് ആദരവോടെ വന്ദിക്കുന്നു]

യുവരാജാവുതിരുമനസ്സുകൊണ്ട് ഇരുന്നരുളണം. [ഗംഗാദത്തൻ ഇരിക്കുന്നു]

ഗംഗാ:—ദാശരാജാവും ഇരിക്കുകതന്നെ.

ദാശ:—വേണ്ട; അടിയൻ നിന്നുകൊള്ളാം.

ഗംഗാ:—അതു ശരിയല്ല. നിങ്ങൾ ധീവരരാജാവാണ്. ഞാനാകട്ടെ, ശന്തനുമഹാരാജാവിൻെറ അനേകലക്ഷം പ്രജകളിൽ ഒരാൾമാത്രം.

ദാശ:—തിരുമേനി ഇത്ര ചെറുപ്പത്തിൽത്തന്നെ ഇങ്ങനെ മുഖ സ്തുതികൊണ്ടു മനുഷ്യരെ കളിയാക്കാൻ പഠിച്ചതെങ്ങിനെ?

ഗംഗാ:—ഞാൻ ആരേയും കളിയാക്കുന്നില്ല. ദാശരാജാവു് ഇരിക്കണം. അതല്ലെങ്കിൽ ഞാനും നില്ക്കാം. [എഴുന്നേററു നില്ക്കുന്നു]

ദാശ:—തിരുമേനി ക്ഷോഭിക്കരുതു്. അടിയൻ ഇരുന്നു കൊള്ളാം. [ഇരിക്കുന്നു]

ഗംഗാ:—ഞാൻ ചില കാര്യങ്ങൾ ചോദിച്ചറിയാൻ വന്ന താണു്.

ദാശ:—അടിയൻെറ ഭാഗ്യം.

ഗംഗാ:—എൻെറ അച്ഛൻ രണ്ടുദിവസംമുമ്പു് ഇവിടെ വന്നിരു ന്നുവോ?

ദാശ:—ഉവ്വു്.

ഗംഗാ:—എന്തിനാണു് വന്നിരുന്നതെന്നു ഞാൻ ചോദിച്ചാൽ തെററിദ്ധരിക്കില്ലെന്നു വിശ്വസിക്കുന്നു.

ദാശ:—ക്ഷമിക്കണം തിരുമേനി! എഴുന്നെള്ളത്തു് രഹസ്യ മായിരുന്നു.

ഗംഗാ:—ശന്തനു മഹാരാജാവിനു സ്വന്തം പുത്രനെ മറച്ചു വെയ്ക്കേണ്ടതായ രഹസ്യം ഇല്ല.

ദാശ:—അങ്ങനെയാണെങ്കിൽ അതറിയാൻ യുവരാജാവു തിരു മനസ്സുകൊണ്ടു് ഈ കൊച്ചു മാടത്തിലേക്കു് എഴുന്നെ ള്ളേണ്ടതില്ലല്ലോ!

ഗംഗാ:—ദാശരാജാവേ! ഇതു നേരമ്പോക്കിനുള്ള സമയമല്ല.

ദാശ:—അടിയൻ നേരമ്പോക്കല്ലാ പറയുന്നതു്.

ഗംഗാ:—എനിക്കു കളിച്ചിരിക്കാൻ സമയമില്ല. വേഗം പറ യണം. എൻെറ അച്ഛൻ എന്തിനാണു് ഇവിടെ വന്നതു്?

ദാശ:—തിരുമേനി അടിയനെ വിഷമിപ്പിക്കരുതു്. ആ എഴുന്നെള്ളത്തു പരമരഹസ്യമായിരുന്നു. അതു തിരുമനസ്സിന്റെ പുത്രൻ അറിയുന്നതു ഭംഗിയല്ല.

ഗംഗാ:—അച്ഛൻ അസ്വാസ്ഥനായി രോഗശയ്യയിൽ കിടക്കുന്നു. ഈ സ്ഥിതി ഇനിയും തുടന്നാൽ രാജ്യം അനാഥമായിത്തീരും.

ദാശ:—തിരുമേനീ! അടിയൻ ഇതിൽ എന്തു പിഴച്ചു?

ഗംഗാ:—അച്ഛൻ ഇവിടന്നു മടങ്ങിയമുതല്ക്കാണു് അസ്വാസ്ഥ്യം. അതിന്റെ കാരണമെന്തെന്നു് എനിക്കു് അറിഞ്ഞേ കഴിയൂ.

ദാശ:—അതു് അവിടെ ചോദിച്ചറിയണം തിരുമേനീ!

ഗംഗാ:—അച്ഛൻ ഒന്നും സംസാരിക്കാതിരിക്കുമ്പോഠം ഞാനെങ്ങനെ ചോദിച്ചറിയും?

ദാശ:—മക്കളെ അറിയിക്കാൻ പാടില്ലാത്ത കാര്യങ്ങഠം അടിയൻ വെളിപ്പെടുത്തുന്നതു ശരിയല്ല, തിരുമേനീ?

ഗംഗാ:—എനിക്കതു് അറിയാതെ തരമില്ല.

ദാശ:—അത്ര നിർബ്ബന്ധമാണെങ്കിൽ പറയാം.

ഗംഗാ:—ശരി, പറയൂ വേഗം.

ദാശ:—അടിയന്റെ മകഠം സത്യവതിയെ തിരുമനസ്സിന്നു വിവാഹം കഴിക്കണം.

ഗംഗാ:—ദാശരാജാവിന്നു് അതു സമ്മതമല്ലായിരിക്കാം.

ദാശ:—ആ ഭാഗ്യം ആരാണു് ഇഷ്ടപ്പെടാതിരിക്കുക?

ഗംഗാ:—പിന്നെ എന്താണു് തടസ്സം? മകഠംക്കു സമ്മതമല്ലായിരിക്കാം.

ദാശ:—മകഠംക്കും ആ ഭാഗ്യലാഭത്തിൽ സന്തോഷമേയുള്ളു.

ഗംഗാ:—പിന്നെ എന്താണു് വിഘ്നം?

ദാശ:—ശന്തനു മഹാരാജാവിന്നു് ഒരു പുത്രനുണ്ടു്.

ഗംഗാ:—മഹാരാജാവിനു വിവാഹം ചെയ്യാൻ പുത്രൻെറ സമ്മതം ആവശ്യമില്ല.

ദാശ:—അതു ശരിയായിരിക്കാം. പക്ഷേ—

ഗംഗാ:—പക്ഷേ ?

ദാശ:—ഈ രാജ്യത്തെ നിയമം ആ സമ്മതം ആവശ്യമാക്കുന്നുണ്ട്.

ഗംഗാ:—അതാണ് എനിക്കു് മനസ്സിലാകാത്തതു്.

ദാശ:—സത്യവതിക്കുണ്ടാകുന്ന പുത്രൻ രാജ്യം ഭരിക്കണമെങ്കിൽ ആ സമ്മതം ആവശ്യമാണ്.

ഗംഗാ:—ഓഹോ; ഇതാണോ കാര്യം ? സാരമില്ല. ദാശരാജാവേ ! ശന്തനുമഹാരാജാവിൻെറ പുത്രൻ രാജ്യം കൊതിച്ച് അച്ഛനെ വേദനിപ്പിക്കാൻ ഒരുങ്ങുന്നവനല്ല. അച്ഛനുവേണ്ടി ജീവനെപ്പോലും ബലികഴിക്കാൻ മടിക്കാത്തവനാണ് ഗംഗാദത്തൻ. അവനു സാമ്രാജ്യമല്ലാ, സ്വസ്ഥചിത്തനായ പിതാവാണ് സ്വർഗ്ഗം. ഇതാ ലോകസാക്ഷികളെ മുൻനിർത്തി ഞാൻ ശപഥം ചെയ്യുന്നു. എനിക്കു രാജ്യം വേണ്ട. വേഗമാകട്ടെ; എൻെറ അമ്മയെ വിളിക്കു.

ദാശ:—വരട്ടെ; വിഷമം ഇതുകൊണ്ടും അവസാനിക്കുന്നില്ല.

ഗംഗാ:—ഇനി എന്തുവേണം ?

ദാശ:—യുവരാജാവ് രാജ്യം അവകാശപ്പെടുകയില്ലായിരിക്കാം. പക്ഷേ, അദ്ദേഹത്തിൻെറ മക്കാം അതുപേക്ഷിക്കുമോ ?

ഗംഗാ:—യുവരാജാവിനു മക്കളില്ല ദാശരാജാവേ !

ദാശ:—ഇനി മക്കളുണ്ടായിക്കൂടെന്നില്ലല്ലോ !

ഗംഗാ:—ഗംഗാദത്തനു വിവാഹംതന്നെ വേണ്ടെന്നുവെക്കാൻ പ്രയാസമില്ല ദാശരാജാവേ !

ദാശ:—പറയുന്നതുപോലെ അത്ര എളുപ്പമല്ല തിരുമേനീ !

ഗംഗാ:—അതു് അർത്ഥമില്ലാത്ത വാദമാണ്.

ദാശ:— പ്രായംചെന്ന പിതാവിനുവേണ്ടി യുവാവായ തിരുമേനി വിവാഹം ചെയ്യാതിരിക്കുന്നതു സാഹസമാണ്.

ഗംഗാ:— സാരമില്ല; അതു് എന്നെസ്സംബന്ധിച്ച കാര്യമാണ്. അച്ഛൻെറ വിവാഹത്തിനു മകൻ തടസ്സമായിക്കൂടാ. അച്ഛൻെറ സുഖമാണ് എനിക്കു സുഖം.

ദാശ:— ഈ നാട്ടിലെ പ്രജകൾ യുവരാജാവിനെ വിവാഹം ചെയ്യാൻ നിർബ്ബന്ധിക്കും.

ഗംഗാ:— നിർബ്ബന്ധിക്കാൻ പ്രജകൾക്കവകാശമില്ല. ഈ രാജ്യത്തു് അവർക്കുള്ള സ്വാതന്ത്ര്യം എനിക്കും ഉണ്ടു്.

ദാശ:— തിരുമേനി സാഹസം ചെയ്യരുതു്. ഒരിക്കൽക്കൂടി ആലോചിച്ചിട്ടുമതി.

ഗംഗാ:— ഒന്നും ആലോചിക്കാനില്ല. ഞാനിതാ ലോകസാക്ഷികളെ മുൻനിർത്തി ശപഥംചെയ്യുന്നു: ഒരു കാലത്തും ഞാൻ വിവാഹം ചെയ്യുകയില്ല. വിളിക്കു, ദാശരാജാവേ, എൻെറ അമ്മയെ. ഇനി എന്താണ് താമസം?

ദാശ:— തിരുമേനി! സ്വാൎത്ഥത്തിൻെറ പേരിൽ അടിയൻ വലിയ അനീതി പ്രവൎത്തിച്ചു.

ഗംഗാ:— സാരമില്ല; സംസാരിച്ചു സമയം കളയരുതു്. എൻെറ അമ്മയെ വിളിക്കു.

ദാശ:— [ഉറക്കെ] മകളേ സത്യവതീ!

[സത്യവതി പ്രവേശിക്കുന്നു. ഗംഗാദത്തൻ എഴുന്നേററു തൊഴുന്നു]

ഇതാ ശന്തനു മഹാരാജാവിൻെറ പുത്രൻ ഗംഗാദത്തൻ. ഇന്നുമുതൽ നിൻെറ മകനാണ് അദ്ദേഹം. വേഗം പുറപ്പെടു. നീ ഇപ്പോൾത്തന്നെ അദ്ദേഹത്തിൻെറ കൂടെ പോകണം.

സത്യ:— അച്ഛൻെറ കല്പനപോലെ.

[തിരശ്ശീല]

രംഗം—3.

[ശന്തനു മഹാരാജാവിൻെറ അരമനയിലെ കിടപ്പറ. മഹാരാജാവു കിടക്കുന്നു. ഗംഗാദത്തനും സത്യവതിയും പ്രവേശിക്കുന്നു]

ഗംഗാ:— [അടുത്തുചെന്നിട്ടു്] അച്ഛാ; അച്ഛാ!

ശന്തനു:— എനിക്കു് സുഖമില്ല മകനേ!

ഗംഗാ:— അച്ഛൻ എഴുന്നേല്ക്കണം.

ശന്തനു:—വേണ്ട മകനേ!

ഗംഗാ:— അച്ഛൻ ഇങ്ങോട്ടൊന്നു നോക്കണം. ഇതാ അമ്മ.

ശന്തനു:— നിൻെറ അമ്മയോ? അവരു ഇവിടെ വരില്ല.

ഗംഗാ:— വന്നിട്ടുണ്ടു് അച്ഛാ! ഒന്നു് എഴുന്നേററിരുന്നു നോക്കു.

[ശന്തനു എഴുന്നേററു് സത്യവതിയെ കാണുന്നു. പകച്ചുനോക്കുന്നു]

ശന്തനു:—മകനേ! ഇവരു ദാശകന്യകയല്ലേ?
നീ എങ്ങനെ ഇവളെ കൊണ്ടുവന്നു? വല്ല സാഹസവും പ്രവൎത്തിച്ചുവോ?

ഗംഗാ:— ഒരു സാഹസവും പ്രവൎത്തിച്ചിട്ടില്ലച്ഛാ!
അമ്മയോടു ചോദിച്ചുനോക്കു.

ശന്തനു:— ദാശനേതാവിൻെറ സമ്മതത്തോടുകൂടിയാണോ ഇവരു വന്നതു്?

സത്യ:— അതെ, തിരുമേനി.

ഗംഗാ:— എനിക്കു രാജ്യം വേണ്ടെന്നും ഞാൻ വിവാഹം ചെയ്യില്ലെന്നും രണ്ടു ചെറിയ വാഗ്ദാനങ്ങളേ വേണ്ടിവന്നുള്ളു അച്ഛാ;

ശന്തനു:— [ഗദ്ഗദത്തോടെ] എൻെറ കുട്ടീ! അതു സാഹസമായിപ്പോയി.

ഗംഗാ:— സാരമില്ല, അച്ഛ!

ശന്തനു:—ഈ വൃദ്ധനുവേണ്ടി നീ ഇത്ര വലിയ ശപഥങ്ങൾ ചെയ്യുന്നു കേട്ടാൽ ലോകം എന്നെ പഴിക്കും.

ഗംഗാ:—ലോകത്തിനു് അതന്വേഷിച്ചിട്ടാവശ്യമില്ല.

ശന്തനു:—മകനേ! നീ വലിയ സാഹസം ചെയ്തു. ഈ ഉഗ്രശപഥങ്ങൾമൂലം നീ ഇന്നുമുതൽ 'ഭീഷ്മൻ' എന്ന പേരിൽ അറിയപ്പെടും. ഭീഷ്മന്റെ സാഹസങ്ങൾ പടുകിഴവന്മാർക്കു് ഒരു പാഠമാകട്ടെ.

[മകനെ ആലിംഗനം ചെയ്യുന്നു]

[തിരശ്ശീല]

## അഭ്യാസം

1. കീഴ്‌വരയിട്ട ശബ്ദങ്ങൾക്കു വാക്യത്തിൽ കാണുന്ന ബന്ധമെന്തു് ?

"വഴിക്കു വെച്ചു് എന്തെല്ലാം സംഭവിച്ചു ?"

"കൂടെ ആരൊക്കെ ഉണ്ടായിരുന്നു. !"

2. "അങ്ങനെയാണെങ്കിൽ............എഴുന്നെള്ളേണ്ടതില്ലല്ലോ"

"എന്നാൽ പിന്നെ നിനക്കെന്താണിത്ര ദുഃഖവും ഭയവും ?"

കീഴ്‌വരയിട്ട 'എങ്കിൽ, എന്നാൽ, പിന്നെ, ഉം, എന്നിവ വാക്യങ്ങളെ ഘടിപ്പിക്കുന്ന ശബ്ദങ്ങളാണു്. അവയ്ക്കു ഘടകം എന്നു പേർ.

3. ഈ പാഠത്തിൽനിന്നും പത്തു ഘടകങ്ങൾ തിരഞ്ഞെടുക്കുക.

4, "സൂതൻ എന്തോ ചിലതൊക്കെ............"

"അതെ കുമാരാ".

"നിശ്ചയിക്കാൻ വരട്ടെ"

"ഓഹോ, ഇതാണോ കാര്യം ?"

കീഴ്‌വരയിട്ട പദങ്ങൾ മറ്റൊന്നിനോടും സംബന്ധിക്കാതെ ഒററ വാക്യം പോലെയാണു് നിൽക്കുന്നതെന്നു മനസ്സിലാക്കുക:— ഇത്തരം ശബ്ദങ്ങൾക്കു 'വ്യാക്ഷേപകം' എന്നു പേർ.

5. ഭീഷ്മൻ അച്ഛനുവേണ്ടി ചെയ്ത ത്യാഗങ്ങൾ എന്തെല്ലാം ?

---

പാഠം 18

# ജെററ് വിമാനം.



വടംവലി വളരെ രസമുള്ള വിനോദമാണ്. നല്ല ഒരു ബലപരീക്ഷയുമാണ്. രണ്ടു കക്ഷികളും സകല ശക്തിയുമുപയോഗിച്ച് ആഞ്ഞു വലിക്കുന്നു. സമജോടിയായിപ്പോയാൽ വലിക്കുന്നവക്കും കാണുന്നവക്കും കുറെ നേരം കഴിയുമ്പോഠം മുഷിവു തോന്നും. വടത്തിൻെറ നടുവിലുള്ള അടയാളം അങ്ങോട്ടുമിങ്ങോട്ടും നീങ്ങാതെ ഒരേ നിലയിൽ നിന്നുപോകും. നിലത്തു് കുഴിയുണ്ടാക്കി, അതിൽ കാലൂന്നി പുറകോട്ടാഞ്ഞു് ഓരോരുത്തരും വലിക്കും. പക്ഷേ, ഫലമൊന്നുമില്ല. വടം പഴയ സ്ഥാനത്തുതന്നെ. ഇങ്ങനെ ആരുമാരും ജയിക്കാതെ അരങ്ങു മുഷിയുന്ന സമയത്തു് ഒരു കക്ഷിക്കാർ "തോററാലും വേണ്ടകില്ലാ; ഒരു തമാശ കാണാം." എന്നു കരുതി വടം വിട്ടുകളയുന്നു എന്നു വിചാരിക്കുക. ഫലമെന്തായിരിക്കും? എതിർ കക്ഷികഠംക്കു കഷ്ടകാലം തന്നെ. കാണുന്നവക്കു ചിരിയും. വടം എതിർ കക്ഷിയുടെ ഭാഗത്തേക്കു നീങ്ങുമെന്നും അവർ ജയിക്കുമെന്നുംഉള്ളതു ശരിതന്നെ. പക്ഷെ, എല്ലാവരും നിലംപതിക്കുമെന്നുള്ളതു് തീച്ചതന്നെ.

ഊതി വീപ്പിച്ച ഒരു ബലൂൺ നഖമോ സൂചിയോകൊണ്ടു കീറുമ്പോഠം തെറിച്ചു പോകുന്നതു കണ്ടിട്ടില്ലേ ? എന്താണതിങ്ങനെ തെറിക്കുന്നതു് ? ഏതോ ഒരു ഭാഗത്തുണ്ടായ ദ്വാരത്തിലൂടെ അകത്തുള്ള കാറെറല്ലാം ചോൻപോയാൽ പോരേ ?

കാററ പോകുമെന്നുള്ളതു ശരിതന്നെ. പക്ഷേ, അതോടൊപ്പം ബലൂൺ തെറിക്കുകയും ചെയ്യും. ഇതെങ്ങനെയെന്നുനോക്കാം. അതിനുള്ളിലെ കാററ ഞെരുങ്ങിനില്ക്കുകയാണ്. അതായതു് കാററ് അകത്തുനിന്നു പുറത്തേക്കു ബലൂണിനെ തള്ളിക്കൊണ്ടിരിക്കുന്നുവെന്നർത്ഥം. ഈ തള്ള് എല്ലാവശത്തേക്കുമുണ്ട്. ഇടത്തോട്ടുള്ള തള്ളും വലത്തോട്ടുള്ള തള്ളും തുല്യമാണ്. അതുപോലെ മേലോട്ടും താഴോട്ടും, മുന്നോട്ടും പിറകോട്ടും, എന്നുവേണ്ടാ, എതിർവശങ്ങളിലേക്കെല്ലാം കാററിൻെറ തള്ള് സമജോടിയായി നില്ക്കുകയാണ്. വാസ്തവത്തിൽ കാററ് ബലൂണിന്നകത്ത് ഒരുതരം വടംപിടിത്തം നടത്തുകയാണെന്നുപറയാം. ബലൂണിന്മേലാണ് അതിൻെറ ആയം ഏല്ക്കുന്നതു്. ഇങ്ങനെ കാററ് എതിർവശങ്ങളിലേക്കെല്ലാം സമജോടിയായി നില്ക്കുമ്പോഴാണ് നഖമോ സൂചിയോകൊണ്ട് ഒരുവശം കിഴിയുന്നതു്. ഇതു സംഭവിക്കുമ്പോൾ ആ വശത്തേക്കുള്ള തള്ള് ഇല്ലാതാവുന്നു. എവിടെനിന്നു തള്ളാനാണ്? ആ സ്ഥലത്ത് ബലൂണില്ല. കിഴിഞ്ഞുപോയി. ഇതിൻെറ ഫലം വടംവലിയിലെ കുസൃതിയുടേതുപോലെതന്നെയാണ്. ദ്വാരം വീണതിൻെറ എതിർവശത്തേക്കു ബലൂൺ തെറിച്ചുപോകുന്നു.

ഏതു വെടിക്കെട്ടിലും ഉള്ളതാണ് വാണം. അതില്ലെങ്കിൽ വെടിക്കെട്ടിനു പൊലിപ്പില്ല. അകലെയുള്ളവർക്കുപോലും കാണാവുന്ന കാഴ്ചയാണതു്. തീ ചീററിക്കൊണ്ട് ആകാശത്തിലേക്ക് അതുയർന്നുപോകുന്നു. എങ്ങനെയെന്നു നോക്കും. വാണം വിടുന്നതിനു വാണക്കുററി വേണം. പുട്ടുകുററിപോലെ മുളങ്കുഴലിൽ കയറുവരിഞ്ഞുണ്ടാക്കുന്നതാണിതു്. പക്ഷേ, ഒരു വ്യത്യാസമുണ്ട്. വാണക്കുററിയുടെ രണ്ടററവും അടഞ്ഞതാണ്. ഉള്ളിൽ വെടിമരുന്നു നിറച്ചിരിക്കുന്നു. ഒരററത്തു് നടുവിലായി ഒരു ചെറിയ ദ്വാരമുണ്ട്. ഇതു താഴോട്ടു തിരിച്ചു

പിടിച്ചു് ദ്വാരത്തിൽത്തന്നെയാണു് തീ കൊളുത്തുന്നതു്. തീ ദ്വാരത്തിലൂടെ അകത്തു കടക്കുകയും ഉള്ളിൽ നിറഞ്ഞിരിക്കുന്ന വെടിമരുന്നു് പെട്ടെന്നു കത്തുകയും ചെയ്യുന്നു. മരുന്നു കത്തിയാൽ കുററിക്കകത്തു് എന്തെന്നില്ലാത്ത തിക്കും തിരക്കുമാണു്. തീയും പുകയും പലതരം വായുക്കളും അതിനുള്ളിൽ ക്ഷണം കൊണ്ടുണ്ടാകുന്നു. പക്ഷേ, സ്ഥലം തീരെ കുറവാണു്. അതു കൊണ്ടു് നാലുവശത്തേക്കും ആഞ്ഞു തള്ളുകതന്നെ. എന്നാൽ ഒരു പ്രയോജനവുമില്ല. കുററി കയറുവരിഞ്ഞു ബലപ്പെടുത്തിയതാണു്. അതു പൊട്ടുകയില്ല. എങ്കിലും അടിവശത്തുള്ള ദ്വാരത്തിൻെറ സ്ഥാനത്തുമാത്രം തിക്കിത്തിരക്കുന്ന വായുവിനു രക്ഷകിട്ടും. അതിലൂടെ അവ പുറത്തേക്കു ചീററിപ്പായും. കൂടെ തുരുതുരായെന്നു തീപ്പൊരിയും ചാടും. ഇതിൻെറ ഫലമെന്താണെന്നാലോചിച്ചുനോക്കുക. വടംവലിയിൽ തമാശ കാണിച്ചപ്പോഴും, ബലൂൺ കിഴിഞ്ഞപ്പോഴും ഉണ്ടായതുതന്നെ. എതിർവശത്തേക്കു്, അതായതു മേലോട്ടു്, വാണക്കുററി പാഞ്ഞു പോകുന്നു. പോകുന്നവഴിക്കെല്ലാം അതു തീപ്പൊരിയും വഷിച്ചു കൊണ്ടിരിക്കും. അകത്തുള്ള വായുക്കളുടെ ഞെരുക്കം തീരുന്നതു വരെ അതങ്ങനെ ഉയന്നുപോകുന്നു. പോകുന്നപോക്കിൽ വളയുകയും തിരിയുകയും ചെയ്യാതിരിക്കുവാൻവേണ്ടി, വാണക്കുററിക്കു താഴോട്ടു നീണ്ടുനില്ക്കുന്ന ഒരു വാലും ഘടിപ്പിച്ചിട്ടുണ്ടാവും. ഇതുള്ളതുകൊണ്ടു് അതു നേരെ മേലോട്ടുതന്നെ പോകുന്നു. പട്ടം പറപ്പിച്ചിട്ടുള്ളവക്കു് ഇങ്ങനെയൊരു വാലുള്ളതിൻെറ ഉപയോഗം നല്ലതുപോലെ മനസ്സിലാകും. വാലുണ്ടെങ്കിലേ പട്ടം പറന്നുയരുകയുള്ളൂ. വാലററുപോയാൽ അതു് അങ്ങോട്ടുമിങ്ങോട്ടും മറിഞ്ഞുകളിക്കുകയും ചിലപ്പോഠം നിലം പതിക്കുകയും ചെയ്യും.

വാണത്തിൻെറ വിദ്യകൊണ്ടു പറക്കുന്ന വിമാനങ്ങളുണ്ടു്. ഇവയ്ക്കു ജെററു് വിമാനങ്ങളെന്നു പറയുന്നു. ഒരു ചെറിയ ദ്വാരത്തിലൂടെ വെള്ളമോ വായുവോ ചീററിപ്പായുന്നതിനാണു്

ഇംഗ്ലീഷിൽ ജെററ് എന്നു പറയുന്നതു്. രണ്ടാം ലോകമഹായുദ്ധകാലത്താണ് ഇത്തരം വിമാനങ്ങൾ നടപ്പിൽവന്നതു്. ഇനിയും അവയ്ക്കു മററതരം വിമാനങ്ങളോളം പ്രചാരം കിട്ടിയിട്ടില്ല. എങ്കിലും ഇനിയത്തെ കാലത്തു് അവയ്ക്കാണ് ആകാശസഞ്ചാരത്തിൽ പ്രാധാന്യം കിട്ടുവാൻ പോകുന്നതു്. ജെററ് വിമാനങ്ങൾക്കു മററുള്ളവയെപ്പോലെ മുൻവശത്തു കറങ്ങുന്ന ഇലച്ചക്രങ്ങളില്ല. മുന്നോട്ടു വായുംതുറന്നിരിക്കുന്ന ശക്തിയേറിയ യന്ത്രങ്ങളാണ് അവയിൽ ഘടിപ്പിച്ചിരിക്കുന്നതു്. ഇവ വെളിയിൽനിന്നു വായു വലിച്ചെടുക്കുന്നു; ഉള്ളിൽ അതിനെ ഞെരുക്കുന്നു. ഇതിന്റെകൂടെ മണ്ണെണ്ണയോ പെട്രോളോ ധാരാളമായി കടത്തിവിട്ടു തീയും കൊളുത്തും. ഫലം വാണക്കുററിക്കുള്ളിലെപ്പോലെയുള്ള ഭയങ്കരമായ തിക്കും തിരക്കുമാണ്. ഇങ്ങനെ യന്ത്രത്തിനുള്ളിൽ തിങ്ങി ഞെരുങ്ങി നില്ക്കുന്ന വായുക്കൾ, അതിന്റെ പുറകിലുള്ള ദ്വാരത്തിലൂടെ പിന്നോട്ടു ചീററിപ്പായുന്നു. വിമാനം മുന്നോട്ടും പോകുന്നു. വാണത്തിനുള്ളിലെപ്പോലെ ജെററ് യന്ത്രത്തിലെ വായുക്കൾ തീർന്നുപോകുന്നില്ല. ആവശ്യംപോലെ അവയെ ഉണ്ടാക്കാവുന്നതാണ്. കാററ് കടത്തിവിടുകയും എണ്ണ കത്തിക്കുകയും ചെയ്തുകൊണ്ടിരുന്നാൽ മതി. ഇതു രണ്ടും നിർത്തിയാൽ വിമാനവും നില്ക്കും.

ജെററ് യന്ത്രങ്ങൾ ഇലച്ചക്രങ്ങളേക്കാൾ ശക്തിയുള്ളവയാണ്. അവയ്ക്കു സൗകര്യങ്ങളും കൂടുതലുണ്ട്. ഇലച്ചക്രങ്ങൾ കറങ്ങിക്കറങ്ങി മുൻപിലുള്ള വായുവിലേക്ക് കടിച്ചു കയറുകയും വിമാനത്തെ വലിച്ചുകൊണ്ടു പോവുകയുമാണ് ചെയ്യുന്നതു്. ആശാരി മരം തുളയ്ക്കുന്നതു നിങ്ങൾ കണ്ടിരിക്കും. തിരുപ്പണം എന്നു പറയുന്ന ആയുധംകൊണ്ടാണ് ഈ ജോലിചെയ്യുന്നതു്. കറങ്ങിക്കറങ്ങിയാണ് ഇതു തടിയിലേക്കുകയറുന്നതു്. അതിന്റെ അററത്തു് ഒരുവശത്തേക്കു ചരിഞ്ഞിരിക്കുന്ന രണ്ടു മൂന്നു വായ്ത്തലകളുണ്ട്.

കയറു വലിച്ചു് തിരുപ്പണം കറക്കുമ്പോഠം ഈ വായു് ത്തലകഠം മരത്തിലേക്കു കടിച്ചു കയറുന്നു. വിമാന ത്തിൻെറ ഇലച്ചക്രങ്ങളുടെ ഇലകളും ഈ വായു്ത്തല കഠംപോലെ അല്പം ചരിഞ്ഞാണിരിക്കുന്നതു്. കറങ്ങു മ്പോഠം അവയും വായുവിലേക്കു കടിച്ചു കയറുന്നു. വായുവിൻെറ ബലവും ഘനവും ഇലച്ചക്രങ്ങളുടെ പ്രവത്ത നത്തിന്നു കൂടിയേതീരൂ. വായുമണ്ഡലം നാം കാണു ന്നില്ലെങ്കിലും അതിന്നു ബലവും ഘനവുമുണ്ടെന്നു് ന മുക്കറിയാം. കാററും കൊടുങ്കാററും ചുഴലിക്കാററും എല്ലാം വായുവിൻെറ ശക്തിയെയാണു് തെളിയി ക്കുന്നതു്. ഇങ്ങനെയുള്ള വായുമണ്ഡലത്തിൽ ഇലച്ചക്രങ്ങഠം ക്കു പിടികിട്ടുന്നതുകൊണ്ടാണു് വിമാനം മുന്നോട്ടു നീങ്ങുന്നതു്. വായുമണ്ഡലം ഘനമില്ലാത്തതായിപ്പോയാൽ ഇലച്ചക്രങ്ങഠംക്കു വേണ്ടത്ര പിടി കിട്ടുകയില്ല. വിമാനം നീങ്ങുകയുമില്ല. ഭൂമി യിൽനിന്നു മേലോട്ടു പോകുന്തോറും വായുവിൻെറ ഘനം കുറ ഞ്ഞുവരുന്നു. ഇക്കാരണത്താൽ ഇലച്ചക്രങ്ങളുള്ള വിമാനങ്ങഠം ക്കു് അധികം ഉയരത്തിൽ പറക്കുവാൻ സാദ്ധ്യമല്ല.

ജെററു് യന്ത്രങ്ങഠംക്കു് ഇങ്ങനെ ഒരു പ്രയാസം നേരിടുന്നില്ല. ഇലച്ചക്രങ്ങളെ ആശ്രയിക്കാത്തതുകൊണ്ടു് അവ യ്ക്കു വളരെ ഉയരത്തിൽ പറക്കാം. ഇതൊരു സൌകര്യമാണു്. കാററും കോളും കൊടുങ്കാററും ഇടിയും മഴയും മിന്നലും എല്ലാം വായുമണ്ഡലത്തിൻെറ താഴത്തെ ഭാഗത്താണു് ധാരാളമുള്ളതു്. ഇവമൂലമുള്ള ഉപദ്രവമില്ലാത്ത ഉയരത്തിലാണു് ജെററു് വിമാന ങ്ങളുടെ സഞ്ചാരം. മുപ്പതിനായിരമോ, നാല്പതിനായിരമോ അടി ഉയരത്തിൽ പറക്കുന്നതിന്നു് അവയ്ക്കു പ്രയാസമില്ല. അവ യ്ക്കു വേഗത കൂടുതലുമുണ്ടു്. മണിക്കൂറിൽ അഞ്ഞൂറും അറുനൂറും മൈൽ വേഗത്തിലാണു് അവ പറക്കുന്നതു്. ഇലച്ചക്രങ്ങളുള്ള വിമാനങ്ങഠംക്കു പറക്കുമ്പോഠം ദുസ്സഹമായ കുലുക്കമുണ്ടു്. ജെററു് വിമാനങ്ങളിൽ ഇങ്ങനെയൊരു അസുഖം അനുഭവപ്പെ

ടന്നില്ല. പെററ്റോളിനു പകരം മണ്ണെണ്ണ ഉപയോഗിക്കാവുന്നതുകൊണ്ടു് ഓടിക്കുന്നതിനുള്ള ചെലവും കുറവാണ്. നിലത്തു് ഓടി ഉയരുന്നതിനുള്ള സിമെൻറു പാതയ്ക്കു നീളം, ഇലച്ചക്രങ്ങൾ വെച്ച വിമാനങ്ങൾക്കു് ആവശ്യമുള്ളതിനേക്കാൾ, കൂടുതൽ വേണമെന്നൊരു പ്രയാസമേയുള്ളു. മററു സൗകര്യങ്ങൾ ആലോചിക്കുമ്പോൾ ഇതു സാരമായി കരുതാനില്ല.

[ഡാക്ടർ കെ. ഭാസ്കരൻ നായർ.

## അഭ്യാസം

1. നാമം, കൃതി, ഭേദകം, ഗതി, ഘടകം, വ്യാക്ഷേപകം ഇവ തമ്മിമ്മിലുള്ള വ്യത്യാസങ്ങൾ ഓർമ്മവെയ്ക്കുക.

2. താഴെ കാണുന്ന വാക്യങ്ങളിൽ ഗതി, ഘടകം, വ്യാക്ഷേപകം എന്നിവ കണ്ടുപിടിക്കുക:

   (i) പുട്ടുകുററിപോലെ മുളങ്കുഴലിൽ.

   (ii) തീ ദ്വാരത്തിലൂടെ അകത്തു കടക്കുകയും വെടിമരുന്നു കത്തുകയും ചെയ്യും.

   (iii) പക്ഷേ, സ്ഥലം തീരെ കുറവാണും.

   (iv) ചെറിയ ദ്വാരത്തിലൂടെ വെള്ളമോ വായുവോ ചീററിപ്പായുന്നതിനാണ് ജെററ് എന്നു പറയുന്നതു്.

   (v) അവ്വ, എനിക്കു് ആശ്വാസമായി.

3. ജെററ് വിമാനത്തിൻെറ പ്രവത്തനം ചുരുക്കിയെഴുതുക.

പാഠം 19

# ഉപായത്തിൽ അപായം

[പാടലീപുത്രത്തിലെ സുദർശന രാജാവിൻെറ പുത്രന്മാക്ക് വിദ്യ അഭ്യസിക്കേണമെന്നു തീരെ ആഗ്രഹം ഉണ്ടായിരുന്നില്ല. രാജാവിനു് അതു വലിയ ദുഃഖത്തിനു കാരണമായി. അങ്ങനെ വ്യസനിച്ചിരിക്കുമ്പോൾ അവിടെ വന്നെത്തിയ സോമശമ്മാവു് എന്നൊരു ബ്രാഹ്മണൻ ആറുമാസംകൊണ്ടു് രാജകുമാരന്മാരെ സകല വിദ്യയും പഠിപ്പിക്കാമെന്നു് ഏററു. കഥകൾ വഴിയായിട്ടാണു് എല്ലാ വിദ്യയും പഠിപ്പിച്ചുകൊടുത്തതു്.

പഞ്ചതന്ത്രത്തിലെ ഒരു കഥയാണു് ഇതു്. ശത്രുക്കളെ നശിപ്പിക്കുവാനുള്ള ഉപായങ്ങൾ ആലോചിക്കുമ്പോൾ അവനവനു വല്ല അപായവും വരുമോ എന്നുകൂടി ചിന്തിക്കേണ്ടതു് ആവശ്യമാണെന്നാണു് ഈ കഥ പഠിപ്പിക്കുന്നതു്.

പഞ്ചതന്ത്രം സംസ്കൃതത്തിൽനിന്നു മലയാളഭാഷയിലേയ്ക്കു തർജ്ജമ ചെയ്തതു കലക്കത്തു കുഞ്ചൻ നമ്പ്യാരാണു്. ]

പൊക്കമുള്ളൊരു വൃക്ഷേ കൊക്കിൻെറ കളത്രവും
കൊക്കുമായ് വിനോദിച്ചു തത്രമേവീടും കാലം,
കൊക്കിൻെറ ഗൃഹിണി പെററുണ്ടാകും ശിശുക്കളെ
ഒക്കവെയൊരു സപ്പം വന്നുടൻ ഭക്ഷിക്കുന്നു.
ദുഃഖിതനായ ബകം ചെന്നൊരു വാപീതീരെ
നില്ക്കുന്ന നേരം തൻെറ ബന്ധുവാം കുളീരകൻ
ചോദിച്ചു, "താനെന്തെടോ ഖേദിച്ചു വസിക്കുന്നു."
ഖേദത്തിൻ മൂലം ബകം ഞണ്ടിനെ ഗ്രഹിപ്പിച്ചു.
ഞണ്ടുമങ്ങുപദേശം ചൊല്ലിനാൻ, "മത്സ്യങ്ങളെ-
ക്കൊണ്ടുപോയ് കീരിനിത്യം വസിക്കും പൊത്തിൽനിന്നു;
പന്നഗം പാക്കുന്നൊരു സുഷിരത്തോളമൊക്കെ
ചിന്നിയിട്ടേച്ചു ഭവാൻ സ്വസ്ഥനായിരുന്നാലും;

അന്നേരം നകുലവും മത്സ്യവൃന്ദത്തെയെല്ലാം
തിന്നുതിന്നഹിയുടെ രന്ധ്റത്തിൽ ചെന്നുകേറും
പന്നഗത്തേയും പുത്രന്മാരെയുമെല്ലാം കീരി
കൊന്നൊടുക്കീട്ടുമെന്നാൽ നിന്നുടെ താപം തീരും."
എന്നതു കേട്ടു ബകം ബന്ധുവാം കുളീരേന്ദ്രൻ
ചൊന്നതുപോലെ ചെയ്തു പന്നഗം നശിച്ചിതു.
പിന്നെ വൻ മരത്തിന്മേൽ കൂടിനെ കണ്ടു കീരി
ചെന്നു കൊക്കുകളുടെ വംശത്തെയൊടുക്കിനാൻ.

പഞ്ചതന്ത്രം] [കുഞ്ചൻ നമ്പ്യാർ

## അഭ്യാസം

1. സർപ്പത്തെ നശിപ്പിക്കുവാൻ ഞണ്ടു കണ്ടുപിടിച്ച ഉപായം എന്ത്?
2. ഉപായം ആലോചിച്ചപ്പോൾ അപായവുംകൂടി ചിന്തിക്കാത്തതുകൊണ്ടു് നേരിട്ട നാശം എന്ത് ?
3. പര്യായ പദങ്ങൾ പറയുക :
   കൊക്ക്, കീരി, പാമ്പ്, ഞണ്ട്, ഭാര്യ, ദാരം.
4. കഥ സംഭാഷണരൂപത്തിൽ എഴുതുക.
5. പിരിച്ചെഴുതുക:

   പെറരണ്ടാകും, വന്നുടൻ, കൊന്നൊടുക്കീടും.

പാഠം 20.

## കുഞ്ഞാലിമരയ്ക്കാർ

ജലയാത്രയിലും വിദേശവാണിജ്യത്തിലും കേരളത്തിനു പ്രശസ്തമായൊരു പാരമ്പര്യമുണ്ടായിരുന്നു. മൂവ്വായിരം കൊല്ലം മുമ്പ് ആരംഭിച്ച ആ നാവികസംരംഭത്തിന്റെ പാരമ്യം കുറിച്ചതു പതിനാറാം നൂററാണ്ടിലാണ്. ആ ശതവർഷത്തിൽ പോർച്ചുഗീസ്സുകാർ അറബിക്കടലിന്റെ ആധിപത്യം കൈക്കലാക്കി കേരളത്തിൽ കാലൂറപ്പിക്കാൻ നോക്കി. കോഴിക്കോട്ടു രാജാവായിരുന്ന സാമൂതിരിക്കു പാശ്ചാത്യരുടെ ഈ തുളച്ചുകയററം സമ്മതമായില്ല. നല്ലൊരു നാവികപ്പട നയിച്ച് ഒരു നൂററാണ്ടുകാലം സാമൂതിരിക്കുവേണ്ടി പോർച്ചുഗീസ്സുകാരോടു പടവെട്ടിയ ദേശാഭിമാനികളാണ് മരയ്ക്കാർ കുടുംബക്കാർ.

മരയ്ക്കാർ കുടുംബക്കാർ ചെയ്ത സേവനങ്ങളെ അനുസ്മരിച്ച് അവക്കു കോട്ടപ്പുഴയുടെ മുഖത്ത് ഒരു കോട്ട പണിയാൻ സാമൂതിരി അനുവാദം നല്കി. അങ്ങനെ പണിയുണ്ടാക്കിയതായിരുന്നു മരയ്ക്കാർ കോട്ട.

മരയ്ക്കാർ കോട്ടയുടെ അധിപതിക്ക് ഒരു നാടുവാഴിയുടെ പദവിയാണ് സാമൂതിരി അനുവദിച്ചിരുന്നതു്. കുഞ്ഞാലി മരയ്ക്കാർ ഈ പദവി അന്വത്ഥമാകത്തക്കവിധം പെരുമാറിപ്പോന്നു. ക്രിസ്താബ്ദം 1586-ൽ അദ്ദേഹം പോർച്ചുഗീസ്സുകാരുടെ ഏതാനും കപ്പലുകൾ പിടിച്ചടക്കി. തുടർന്നുണ്ടായ പല നാവികസംരംഭങ്ങളിലും കുഞ്ഞാലി പ്രശസ്ത വിജയംതന്നെ കൈവരിച്ചു.

ഇതിനിടയിൽ സാമൂതിരിയും കുഞ്ഞാലിയും തമ്മിൽ പല അഭിപ്രായവ്യത്യാസങ്ങളുമുണ്ടായി. കാരണം പലതും പറയുന്നുണ്ട്. നാടുവാഴിയുടെ പദവി ലഭിച്ചപ്പോൾ കുഞ്ഞാലി ധിക്കാരം പ്രവൎത്തിച്ചു തുടങ്ങിയത്രേ. പോർച്ചുഗീസ്സുകാൎക്ക്

സാമൂതിരിപൊന്നാനിയിൽ ഒരു താവളം കൊടുത്തതു മരയ്ക്കാർ കുടുംബക്കാർക്ക് അപ്രീതിക്കും ആശങ്കയ്ക്കും കാരണമാക്കിയെന്നും പക്ഷമുണ്ട്. ഏതായാലും മരയ്ക്കാർ കുടുംബവും സാമൂതിരിയും തമ്മിലുണ്ടായിരുന്ന വേഴ്ച തെല്ലൊന്നു ശിഥിലമായി.

പോർച്ചുഗീസ്സുകാർ ഈ അവസരം പാഴാക്കിയില്ല. അവർ സാമൂതിരിയോടു ബന്ധം പുലർത്താൻ ശ്രമം തുടങ്ങി. ഇതു കുഞ്ഞാലിക്കു കൂടുതൽ പരിഭ്രമത്തിനു കാരണമായി. അപ്പോഴേയ്ക്കും അദ്ദേഹത്തിൻെറ പേരിൽ ചില ആക്ഷേപങ്ങളും പൊങ്ങിവന്നു. ഒരു നായർ സ്ത്രീയെ കുഞ്ഞാലി അവമാനിച്ചുവെന്നൊരു കുററം സാമൂതിരിയുടെ ചെവിയിൽ എത്തി. അയൽ പ്രദേശങ്ങളിൽ ശല്യങ്ങളുണ്ടാക്കിയെന്നതാണ് തുടർന്നുണ്ടായ പരാതി. എന്തിനു പറയുന്നു! മരയ്ക്കാർ കുടുംബക്കാർ നാടിൻെറ ശത്രുക്കളെന്നു വ്യാഖ്യാനിക്കപ്പെട്ടു. ഇതിനിടയിൽ സാമൂതിരിയുടെ വകയായ ഒരാനയുടെ വാൽ മുറിച്ച് കുഞ്ഞാലി പ്രതിഷേധവുംകൂടി വെളിപ്പെടുത്തിയപ്പോൾ സാമൂതിരിക്ക് അരിശം മുഴുത്തു. സാമൂതിരി പോർച്ചുഗീസ്സുകാരുമായി സന്ധി ചെയ്തു. കുഞ്ഞാലിയോടു സമരം പ്രഖ്യാപിച്ചു.

ചരിത്രപ്രധാനമായ ആ യുദ്ധം ആരംഭിച്ചു. സാമൂതിരിയുടെ പട്ടാളം, മരയ്ക്കാർകോട്ട നിരോധിച്ചു. പോർച്ചുഗീസ്സുകാരുടെ നാവികപ്പടയും ഇതോടൊപ്പം നീങ്ങി. ആരംഭം കുഞ്ഞാലിക്ക് അനുകൂലമായി. ഒരു പോർച്ചുഗീസ്സ് പടക്കപ്പൽ അയാൾ പിടിച്ചടക്കി. പോർച്ചുഗീസ്സ് പടനായകനെ കൊന്നു. അവരുടെ സൈന്യം പിൻവാങ്ങുകയും ചെയ്തു. തെല്ലൊരു പരാജയം സാമൂതിരിക്കും നേരിടാതിരുന്നില്ല.

സാമൂതിരിക്കും പോർച്ചുഗീസ്സുകാർക്കും ഈ പരാജയം വലിയ അവമാനമായിത്തോന്നി. പോർച്ചുഗീസ്സുകാർ ആന്ദ്രേ ഫുർടാഡോവിൻെറ നേതൃത്വത്തിൽ വലിയൊരു സൈന്യവു

മായെത്തി. സംയുക്തസൈന്യം വീണ്ടും മരയ്ക്കാർകോട്ട ആക്രമിച്ചു. കോട്ടയ്ക്കകത്തു ഭക്ഷണസാധനങ്ങൾ മിക്കവാറും തീൎന്നു. പട്ടിണി കിടന്നുള്ള പോരു് എത്രകാലം സാധിക്കും? ഗത്യന്തരമില്ലെന്നായപ്പോൾ കുഞ്ഞാലി സ്വയം വെട്ടിമരി ക്കാൻ തീരുമാനിച്ചു. പക്ഷേ, ഗുണകാംക്ഷികൾ അദ്ദേ ഹത്തെ വിലക്കി. സാമൂതിരിയോടു ക്ഷമായാചനംചെയ്തു കീഴടങ്ങാനാണു് അവർ ഉപദേശിച്ചതു്. അതിൽ അവ മാനമില്ലെന്നു കുഞ്ഞാലിക്കും തോന്നി. വിവരം സാമൂ തിരിയെ അറിയിച്ചു. ജീവൻ വിട്ടുകൊടുക്കണമെന്നു മാത്രമേ കുഞ്ഞാലിക്കു് അപേക്ഷയുണ്ടായിരുന്നുള്ളു. സാമൂതിരി അതു സമ്മതിക്കുകയും ചെയ്തു.

കോട്ടയ്ക്കകത്തുണ്ടായിരുന്ന സ്ത്രീകളും കുട്ടികളും പുറ ത്തുവന്നു. അനന്തരം പടയാളികളും അവസാനമാ യി കുഞ്ഞാലിയും പുറത്തുകടന്നു. വീരനും രാജ്യ സ്നേഹിയുമായ കുഞ്ഞാലി വളരെ വിനയത്തോടെ



സാമൂതിരിയുടെ കാല്ക്കൽ വീണു. മര്യാദകെട്ട ഫുർടാഡോ ഓടിച്ചെന്ന് അദ്ദേഹത്തെ പിടിച്ചു. സാമൂതിരിയുടെ പടയാളികൾക്ക് ഈ വഞ്ചന പൊറുക്കാൻ കഴിഞ്ഞില്ല. ഭാരതത്തിൽ പിറന്നവർക്ക് പൊറുക്കാൻ കഴിയാത്തതാണ് ഈ കുടിലത. സാമൂതിരിയുടെ അനുചരന്മാർ ബഹളംകൂട്ടി. അവർ കുഞ്ഞാലിയെ രക്ഷപ്പെടുത്താൻ നോക്കി. പക്ഷേ, ആ യത്നം ഫലിച്ചില്ല. ആ ധീര യോദ്ധാവിനേയും കൂട്ടുകാരേയും പിടിച്ച് കപ്പലിലിട്ട് അയാൾ നേരെ ഗോവയ്ക്കു കൊണ്ടുപോയി.

ഫുർടാഡോവിൻെറ അരിശം ഇതുകൊണ്ടും അടങ്ങിയില്ല. മരയ്ക്കാർകോട്ട അയാൾ ഇടിച്ചുനിരത്തി. കമ്പോളങ്ങൾ ചുട്ടുകരിച്ചു. പള്ളിയടക്കം ആ മുസ്ലീം പട്ടണത്തിൽ കണ്ട സകലതും ചാമ്പലാക്കി.

അനന്തരകഥ ദാരുണമാണ്. കുഞ്ഞാലിയേയും കൂട്ടരേയും ചങ്ങലകൊണ്ടു ബന്ധിച്ചാണ് കൊണ്ടുപോയതു്. ഗോവയ്ക്കടുത്തെത്തിയപ്പോൾ തടവുകാരിൽ നാലോ അഞ്ചോ പേരെ കരയ്ക്കിറക്കി. ഗോവാനഗരവാസികളായ പോർച്ചുഗീസ്സുകാർ ഈ ബന്ധനസ്ഥരായ മുസ്ലീം പടയാളികളെ ഉരുളൻ കല്ലെറിഞ്ഞു നിർദ്ദയം നിഗ്രഹിച്ചു. കുഞ്ഞാലിയടക്കം അവശേഷിച്ച മററു തടവുകാരെ, ഇത്തരത്തിൽ കൊല്ലരുതെന്നു കരുതീട്ടാവാം, ആരും അറിയാതെ ജയിലിനകത്തേക്കു കടത്തി.

കുഞ്ഞാലിയെ കുററവിചാരണ നടത്തി. അപരാധങ്ങളൊക്കെ സ്ഥാപിക്കപ്പെട്ടു. കുഞ്ഞാലിയുടെ തലവെട്ടാനും ശരീരം കൊത്തിനുറുക്കാനും ജഡ്ജിമാർ വിധികല്പിച്ചു.

ഒടുവിൽ ആ ദിവസവും വന്നു. ഗോവായിലെ അബാലവൃദ്ധം ജനങ്ങൾ ആ ക്രൂരകൃത്യം കാണാൻ സമ്മേളിച്ചു. കുഞ്ഞാലിയെ പ്രേക്ഷകരുടെ മുമ്പാകെ ഹാജരാക്കി. ആ വീരയോദ്ധാവ് ജനക്കൂട്ടത്തിൻെറ

നോരെ ഒന്നു കണ്ണോടിച്ചു. പ്രേക്ഷകസംഘം നിശ്ശബ്ദമായി. വാദ്യഘോഷം മുഴങ്ങി. ആ വീരൻെറ കഴുത്തിൽ കൊലയാളികഠം കോടാലി വീശി. വെട്ടിയെടുത്ത തല ഉപ്പിലിട്ടു ഭദ്രമായി കണ്ണൂർക്കയച്ചു. അവിടെ എല്ലാവരും കാണത്തക്ക ഒരു സ്ഥലത്തു് ആ ദേശാഭിമാനിയുടെ വീരശിരസ്സ് കുററിയടിച്ചു നാട്ടി. ശരീരമാകട്ടേ, കൊത്തിനുറുക്കി ഗോവായിൽ പ്രദർശനത്തിനു വെയ്ക്കുകയും ചെയ്തു. ഗോവായിലെ പോർച്ചുഗീസ്സുകാർ ഒരു മഹോത്സവംപോലെയാണ് ഇതെല്ലാം കൊണ്ടാടിയതു്.

കേരളത്തിലെ നാവികസംരംഭത്തിൻെറ അവസാനത്തെ അദ്ധ്യായമാണിതു്. കുഞ്ഞാലിയും കൂട്ടരും സാമൂതിരിയുടെ അനുചരന്മാരായിരുന്നു. പെട്ടെന്നുണ്ടായ ക്ഷോഭത്തിൻെറ പേരിൽ വല്ല അവിവേകവും ചെയ്തിട്ടുണ്ടെങ്കിൽത്തന്നെയും കുഞ്ഞാലിയെ ശിക്ഷിക്കാൻ സാമൂതിരി പോർച്ചുഗീസ്സുകാരെ കൂട്ടുപിടിക്കേണ്ടതില്ലായിരുന്നു. തലമറന്നെണ്ണതേച്ചതിൽ സാമൂതിരി തീർച്ചയായും പശ്ചാത്തപിച്ചിട്ടുണ്ടായിരിക്കും.

## അഭ്യാസം

1. വാക്യത്തിൽ പ്രയോഗിക്കുക:
   അനർത്ഥമാക്കുക; ഗത്യന്തരമില്ലാതെ; കുററവിചാരണ; ആബാലവൃദ്ധം.
2. താഴെ കൊടുത്തിട്ടുള്ള വാക്യങ്ങളിലെ വിശേഷണങ്ങഠം തരം തിരിക്കുക:
   (i) കേരളത്തിനു് പ്രശസ്തമായൊരു പാരമ്പര്യമുണ്ടായിരുന്നു.
   (ii) ഭേദ്യം തെല്ലൊന്നു ശിഥിലമായി.
   (iii) ചരിത്രപ്രധാനമായ ആ യുദ്ധം ആരംഭിച്ചു.
3. കുഞ്ഞാലിയുടെ ജീവിതകഥ ചുരുക്കിയെഴുതുക.
4. പോർച്ചുഗീസ്സുകാർ കുഞ്ഞാലിയോടു പകരംവീട്ടിയതെങ്ങനെ?

പാഠം 21

# പിനാംഗിൽ ഒരു സായാഹ്നം

മലയായിലെ ഏററവും കൌതുകകരമായ ഒരു പ്രദേശമാണ് പിനാംഗ്. മലയൻകരയുടെ പശ്ചിമഭാഗത്ത് ഇളം പച്ചക്കടലിൽ പ്രകൃതിസുന്ദരമായൊരു ദ്വീപ്.

പടിഞ്ഞാറുനിന്നു മലയായിലേക്കുള്ള ആദ്യത്തെ ചവിട്ടുപടിയാണ് പിനാംഗ് ഹാർബർ. പിനാംഗിലെ ജോർജ്ജ് ടൌൺ പിയറിൽനിന്നു കടത്തുബോട്ടിൽ അരമണിക്കൂർ സഞ്ചരിച്ചാൽ മലയൻകരയിലെത്തും. ഉത്തരമലയായിലെ ഉന്നതമായ കെഡ്ഡാ പർവ്വതശിഖരം പിനാംഗിന്നെതിരെ അഴകോടെ തലയുയർത്തി നില്ക്കുന്നു. സാന്ധ്യരാഗത്തിൻെറ പകിട്ടിൽ ആ കൊടുമുടിയും നീലത്താഴ്വാരങ്ങളും ഒരു സ്വപ്നലോകംപോലെ തോന്നും.

തെങ്ങിൻതോപ്പുകൾ നിറഞ്ഞ പിനാംഗ്കടൽക്കര കേരളത്തിൻെറ തനിപ്പകർപ്പാണ്. അധികദൂരവും കരയെ സ്പർശിച്ചുകൊണ്ടു ദ്വീപിനെ ചുററിപ്പോകുന്ന നാല്പത്തെട്ടു മൈൽ നീളമുള്ള റൌണ്ട് ദി ഐലൻഡ് നിരത്തിലൂടെ ഒരു മോട്ടോർ സവാരി ചെയ്യുമ്പോൾ, ചരിത്രത്തിൻെറ പല ഓർമ്മക്കുറിപ്പുകളും, ഇന്ത്യൻ-ചീന-മലയൻ സംസ്കാരങ്ങളുടെ പല കൌതുകചിഹ്നങ്ങളും മലയൻ പ്രകൃതിസൌന്ദര്യത്തിൻെറ ഭിന്നഭാവങ്ങളും നമ്മുടെ കണ്ണും കരളും കവർന്നുകൊണ്ടിരിക്കും.

പിനാംഗ്പട്ടണത്തിൻെറ ഒരു കോണിയിൽ കടൽക്കരയിൽ ചീനക്കാരുടെ ഒരു ഗ്രാമമുണ്ട്. വാസ്തവത്തിൽ കരയിലല്ല കടലിലാണ് ഈ കൊച്ചുഗ്രാമം കിടക്കുന്നതു്. വെള്ളത്തിൽ മരക്കുററികൾ നാട്ടി പലകകൾ പാവി അവയ്ക്കുമീതെ കെട്ടിയുയർത്തിയ പുൽക്കുടിലുകൾ വരിവരിയായി നില്ക്കുന്നു.

പഴയ മാതൃകയിലുള്ള ഈ നീർക്കുടിൽസ്സമൂഹം നഗരത്തിലെ സവിശേഷമായൊരു കാഴ്ച്ചയാണ്. പിനാംഗിൽ ഞങ്ങൾ താമസിച്ചിരുന്നതു് 'ബയാൻ ലാപ്പാസ്' എന്ന സ്ഥലത്തു് ഒരു മലയാളി കുടുംബത്തിൻെറകൂടെയായിരുന്നു. പിനാംഗ് പട്ടണത്തിൽനിന്നു് പന്ത്രണ്ടു മൈൽ ദൂരെ, കടൽക്കരയിലുള്ള ഒരു ഗ്രാമമാണ് ബയാൻ ലാപ്പാസ്. വിമാനത്താവളങ്ങളും വയർലസ്സ്റ്റേഷനും ഇവിടെയാണ്. തെങ്ങിൻതോപ്പുകളും പൂഴിപ്പറമ്പുകളും പപ്പായ മരങ്ങളും വാഴക്കൂട്ടങ്ങളും ഇടവഴികളും കലർന്ന ബയാൻ ലാപ്പാസ് ഒരു കേരളഗ്രാമമാണെന്നേ തോന്നൂ. ജനങ്ങളുടെ വസ്ത്രധാരണ സമ്പ്രദായത്തിൽ മാത്രമേ ഒരു പൊരുത്തക്കേടുള്ളു.

ബയാൻ ലാപ്പാസ്സിലേക്കുള്ള പാതയ്ക്കരികിലാണ് പിനാംഗിലെ സുപ്രസിദ്ധമായ നാഗക്ഷേത്രം കുടികൊള്ളുന്നതു്. ചീനക്കാരുടെ വക ഒരു പഴയ ക്ഷേത്രമാണിതു്. പല നിറത്തിലും വലിപ്പത്തിലുമുള്ള പാമ്പുകളെ ഇവിടെക്കാണാം. അമ്പലത്തിൻെറ തളത്തിലെ തറയിലും പൂജാമണ്ഡപത്തിൻെറ അഴികളിലും, വിളക്കുകാലുകളിലും ഈ പാമ്പുകൾ ചുററി വളഞ്ഞു കിടക്കുന്നു. പച്ചനിറത്തിലുള്ള പാമ്പുകളാണ് അധികവും.

ഈ പാമ്പുകളെ അഫീൻ കൊടുത്തു മയക്കിക്കിടത്തിയിരിക്കയാണെന്നു് എൻെറ സ്നേഹിതൻ പറഞ്ഞു. അവയുടെ ആലസ്യമാണ്ട കിടപ്പു കണ്ടാലും അങ്ങനെയേ തോന്നൂ. കേരളത്തിലെപ്പോലെ സർപ്പക്കാവുകൾ വളർത്തി അവയിൽ പാമ്പുകളെ പോററുന്ന പതിവിനു പകരം, അമ്പലത്തിനകത്തു തന്നെ നാഗങ്ങളെ മയക്കിക്കിടത്തി പ്രദർശനവസ്തുക്കളാക്കി സന്ദർശകരിൽനിന്നു പണം തട്ടുന്ന സൂത്രമാണ് ചീനർ സ്വീകരിച്ചിരിക്കുന്നതു്.

പിനാംഗിൽ എന്നെ ഏററവുമധികം ആകർഷിച്ചതു് പിനാംഗ്കുന്നിൻെറ ഒത്ത മുകളിൽനിന്നുള്ള

കാഴ്ചയാണ്. 2,300 അടി പൊക്കമുള്ള പിനാംഗ് കുന്നിന്റെ ഒത്ത മുകളിലേക്ക് ഒരു റെയിൽവണ്ടി ഏർപ്പെടുത്തിയിട്ടുണ്ട്. ഇററലിയിലും സ്വിററ്സർലണ്ടിലും മററും ഞാൻ കണ്ടു പരിചയിച്ച ഫ്യൂണിക്കുലർ വാഹനത്തിന്റെ മാതൃകയിലാണ് പിനാംഗ്മല കയറുന്ന ഈ 'ഗിരിശകടം'. കുന്നിന്റെ പള്ളയിലൂടെ നേരെ മുകളിലേക്കു പോകുന്നു റെയിൽപ്പാത. പാതയുടെ മുകളിലത്തെ അററത്തും താഴത്തെ അററത്തും ട്രാംകാറിന്റെ ആകൃതിയിലുള്ള ഓരോ വാഹനം ഇരുമ്പുകയർകൊണ്ടു് അന്യോന്യം ബന്ധിച്ചു നിർത്തിയിട്ടുണ്ടാകും. കപ്പിയിൽ ചുററിയ കയറിന്റെ ചലനതത്വമാണ് ഇവിടെ പ്രയോഗിച്ചിരിക്കുന്നതു്. മുകളിലത്തെ വാഹനത്തെ കീഴ്പോട്ടു ചലിപ്പിക്കുമ്പോറം താഴത്തെ വാഹനം തനിയെ മേല്പോട്ടു കയറുന്നു. മാർഗ്ഗമദ്ധ്യത്തിൽവെച്ചു് അവ പരസ്പരം വഴി മാറിക്കൊടുക്കുകയും ചെയ്യുന്നു. ഈ വാഹനത്തിൽ മുപ്പതോളംപേർക്ക് സഞ്ചരിക്കാം. ഒന്നാംക്ലാസ്സും രണ്ടാംക്ലാസ്സുമുണ്ടു്. ഞങ്ങറം ഒരു ഡോളർ 20 സെൻറ് ($1\frac{3}{4}$ ക) കൊടുത്തു് ഒരു റിട്ടേൺ ടിക്കററു വാങ്ങി, ഗിരിവണ്ടിയിൽ കേറിയിരുന്നു.

വണ്ടി മുകളിലേക്കു നിരങ്ങിത്തുടങ്ങി. താഴ്വാരങ്ങളും, നിരത്തുകളും, പാർപ്പിടങ്ങളും ഏതോ ചുരുറം നിവർന്നു തെളിഞ്ഞുവരുന്നതുപോലെ തോന്നി. സമുദ്രവിതാനവും ഞങ്ങളുടെ കാഴ്ചപ്പാടിലേക്ക് മെല്ലേ പൊങ്ങിവന്നു. റെയിൽപ്പാതയുടെ ഇരുപാടും പച്ചക്കാടുകളാണ്. അവിടെ വന്യമൃഗങ്ങളേയും കണ്ടെന്നു വരും. പകുതിവഴി ചെന്നപ്പോറം മുകളിൽനിന്നുള്ള വാഹനം, സർപ്പക്കെട്ടുപോലെയുള്ള റെയിലിലൂടെ വഴിതിരിഞ്ഞു താഴോട്ടുപോയി. ഞങ്ങളുടെ വാഹനം മറുഭാഗത്തുടെ തിരിഞ്ഞു പഴയപോലെ ഊർദ്ധ്വഗതി തുടരുകയും ചെയ്തു. കാൽ മണിക്കൂറുകൊണ്ടു് ഞങ്ങറം മുകളിലെത്തിച്ചേർന്നു.

കുന്നിൻെറ നിരന്ന വിശാലമായ മുകൾപ്പരപ്പ് ഹോട്ടലുകളും, സുഖവാസമന്ദിരങ്ങളും, പാക്കുകളും, പൂന്തോട്ടങ്ങളും, പോലീസ്സ്റ്റേഷനും, ആസ്പത്രിയും, പോസ്റ്റാപ്പീസ്സും എല്ലാമുള്ള ഒരു ചെറിയ നഗരംതന്നെയാണ്. ഈ ഗിരിറെയിൽപ്പാതയാണ് ഇവിടെ എത്തിച്ചേരാനുള്ള ഏകമാർഗ്ഗം. കുന്നിൻെറ ഒത്ത മുകളിലെ പാക്കിൽനിന്നു നോക്കുമ്പോൾ കടലും കായലുകളും കരയിലെ പച്ചക്കാടുകളും പട്ടണത്തിലെ കെട്ടിടങ്ങളും കൂടികലർന്ന കമനീയമായ കാഴ്ചയാണ് വിടർന്നു നില്ക്കുന്നതു്. ആ കടൽക്കര ബ്രിട്ടീഷുകാരൻെറ ആഗമനചരിത്രം അയവിറക്കുന്നുണ്ടായിരിക്കണം.

[ എസ്. കെ. പൊറ്റെക്കാട്ട്

## അഭ്യാസം

1. അല്പവിരാമം, അർദ്ധവിരാമം, പൂർണ്ണവിരാമം — ഇവ തമ്മിലുള്ള വ്യത്യാസം മനസ്സിലാക്കുക.
2. ഈ പാഠത്തിലെ ഒരു ഖണ്ഡികയെടുത്തു് അതിലെ വിരാമങ്ങൾ ശ്രദ്ധിക്കുക.
3. കെഡ്ഡാ പർവ്വതശിഖരം അഴകോടെ തലയുയർത്തി നില്ക്കുന്നു— (ഇതിലെ വിശേഷണം കണ്ടെത്തുക)
4. പിനാംഗിൽ ലേഖകനെ ഏറ്റവുമധികം ആകർഷിച്ച കാഴ്ച വിവരിക്കുക.
5. 'കുന്നിൻെറ നിരന്ന വിശാലമായ മുകൾപ്പരപ്പ്'— ഇതിലെ ഓരോ പദവും പരിശോധിച്ചു തരംതിരിക്കുക.

---

പാഠം 22

# ചെറിയവ

[മഹാകവി കുമാരനാശാൻെറ ചെറുപദ്യങ്ങളിൽ ഒന്നാണ് "ചെറിയവ". കുട്ടികൾക്കായിട്ട് എഴുതീട്ടുള്ള പദ്യങ്ങളിൽ പെട്ടതാണ് ഇതും. ഇതൊരു ഇംഗ്ലീഷ് പദ്യത്തിൻെറ തർജ്ജമയാണ്. അതിലെ ചില വരികൾ പഠിക്കുന്നതു നന്നായിരിക്കും. എത്ര നിസ്സാരമെന്നു നാം വിചാരിക്കുന്ന വസ്തുവും ഒന്നിച്ചുചേരുമ്പോൾ വളരെ സാരമുള്ളതായിത്തീരുന്നു എന്നാണ് കവി നമ്മെ പഠിപ്പിക്കുന്നതു്.

മലയാള ഭാഷയിലെ പ്രശസ്തകവികളിൽ ഒരാളാണ് മഹാകവി കുമാരനാശാൻ. അകാലമരണം പ്രാപിച്ച അദ്ദേഹം ചുരുങ്ങിയ കാലത്തിനുള്ളിൽ അനേകം വിശിഷ്ടകൃതികൾ രചിച്ചിട്ടുണ്ട്. മുതിർന്നവർക്കെന്നപോലെ കുട്ടികൾക്കും യോജിച്ച പദ്യങ്ങൾ ആശാൻ എഴുതിയിരുന്നു എന്നതിന് ഇതൊരു നല്ല ഉദാഹരണമാണ്.

ചെറുതുള്ളികൾ ചേർന്നുതന്നെയീ
കരകാണാതെഴുമാഴിയായതും
തരിമണ്ണുകൾതന്നെ ചേർന്നു നാം
മരുവും നൽപെഴുമൂഴിയായതും.

ചെറുതാം നിമിഷങ്ങളും തഥാ
പറവാൻ തക്കവയല്ലയെങ്കിലും
ഒരുമിച്ചവതന്നെയൂക്കെഴും
പുരുഷായുസ്സുകളൊക്കെയാവതും.

ചെറുതെങ്കിലുമൻപെഴുന്നവാ-
ക്കൊരുവന്നുത്സവമുള്ളിലേകിടും;
ചെറുപുഞ്ചിരിതന്നെ ഭൂമിയെ-
പ്പരമാനന്ദനിവാസമാക്കിടും.

ചെറുതന്യനന്മചെയ്യുകൊ-
ണ്ടൊരുചേതം വരികില്ലയെങ്കിലും
പരമില്ലുപകാരമെങ്കിലീ
നരജന്മത്തിനു മാററമററപോം.

ചെറുതൻപു കലൎന്നുചെയ്വതും
ചെറുതുള്ളത്തിലലിഞ്ഞുചൊൽവതും
പെരുകിബ്ഭുവി പുഷ്പവാടിയായ്
നരലോകം സുരലോകതുല്യമാം.

വനമാല] [കുമാരനാശാൻ.

## അഭ്യാസം

1. നിസ്സാരവസ്തുക്കൾ ഒന്നിച്ചു ചേരുമ്പോൾ വളരെ പ്രാധാന്യമേറിയതായിത്തീരുന്നു എന്നു കാണിക്കുവാൻ കവിതയിൽ കൊടുത്ത ഉദാഹരണങ്ങൾ ഏവ?
2. മനുഷ്യജന്മത്തിൻെറ മാററു കുറയ്ക്കുവാൻ കാരണമാക്കുന്നതു് എന്തു്?
3. ഈ ലോകം സ്വൎഗ്ഗതുല്യമാക്കുവാൻ എന്താണു് നാം ചെയ്യേണ്ടതു്?
4. പിരിച്ചെഴുതുക:—തന്നെയീ, കാണാതെഴുമാഴിയായതും, അല്ലയെങ്കിലും, മാററമററപോം, പെരുകിബ്ഭുവി.
5. പൎയ്യായങ്ങൾ പറയുക:—ആഴി, ഊഴി, മനുഷ്യൻ, ദേവൻ.

പാഠം 23

# നല്ല അയൽക്കാരൻ

ഒരിക്കൽ ശ്രീയേശുവിനോട് ഒരു നിയമപണ്ഡിതൻ ചോദിച്ചു:

"ഗുരോ, മരണാനന്തരം ശാശ്വതമായ സൗഖ്യം ലഭിക്കുന്നതിനു ഞാൻ എന്താണ് ചെയ്യേണ്ടതു്?"

യേശുദേവൻ മറുപടി പറഞ്ഞു:

"നിങ്ങൾക്കു വേദവിധികളിലും ശാസ്ത്രതത്വങ്ങളിലും അഗാധമായ പാണ്ഡിത്യമുണ്ടല്ലോ; നിങ്ങളുടെ ചോദ്യത്തിന് വേദം എന്തു സമാധാനമാണ് നല്കുന്നതു്?"

"ജഗൽ പിതാവായ ഈശ്വരനെ ഉള്ളഴിഞ്ഞു സ്നേഹിക്കുക; അതുപോലെ നിൻെറ അയൽക്കാരനേയും സ്നേഹിക്കുക."

യേശു: "നിങ്ങൾ പറഞ്ഞതു ശരിയാണ്. ഈ നിയമങ്ങൾ അനുസരിച്ചു ജീവിച്ചുകൊൾക. നിശ്ചയമായും നിങ്ങൾക്കു പരലോകത്തു സൗഖ്യം ലഭിക്കും."

ആ നിയമജ്ഞൻ യേശുവിനോടു വീണ്ടും ചോദിച്ചു: "ഗുരോ! അയൽക്കാരനെ സ്നേഹിക്കണമെന്നു പറഞ്ഞതു് ആരെ ഉദ്ദേശിച്ചാണ്?"

ഈ ചോദ്യത്തിനു മറുപടിയായി യേശുദേവൻ ഒരു കഥ പറഞ്ഞു:

"ഒരിക്കൽ ജറുസലം നഗരത്തിൽനിന്ന് ഒരാൾ ജറിക്കോ എന്ന സ്ഥലത്തേക്കു പോയി. വഴിക്കുവച്ച് കള്ളന്മാർ അവനെ പിടികൂടി. അവൻെറ കൈയിൽ ഉണ്ടായിരുന്ന സകല സാധനങ്ങളും അവർ അപഹരിച്ചു. അതിനുശേഷം ആ സാധുവിനെ

കഠിനമായി ഉപദ്രവിച്ചു. മരിക്കാറായ അയാളെ അവിടെ തള്ളിയിട്ട് കള്ളന്മാർ കടന്നുകളഞ്ഞു. കുറെക്കഴിഞ്ഞിട്ട് ഒരു പുരോഹിതൻ ആ വഴിയേ വന്നു. ദയനീയമായി കരഞ്ഞുകൊണ്ടു കിടന്നിരുന്ന ആ മനുഷ്യനെ കണ്ടിട്ട് പുരോഹിതൻ ഒരു വാക്കുപോലും പറയാതെ കടന്നുപോയി. അല്പസമയത്തിനുശേഷം ലവണ്ണദേശക്കാരനായ ഒരുവൻ ആ വഴിക്കുവന്നു. നിലവിളിക്കുന്ന ആ സാധുവിനെ നോക്കിയിട്ട് നടന്നതേയുള്ളു. പിന്നീട് സമറിയക്കാരനായ ഒരാഠം അതിലെ വന്നു. ആ സാധുവിൻെറ നിലവിളികേട്ട് അയാഠം അടുത്തുചെന്നു. അയാളുടെ സ്ഥിതികണ്ടു് സമറിയക്കാരൻെറ ഹൃദയം അലിഞ്ഞു. താൻ ധരിച്ചിരുന്ന വസ്ത്രം വലിച്ചുകീറി അതുകൊണ്ടു് മുറിവുകഠം കെട്ടി. പിന്നീട് തൻെറ കുതിരയുടെ പുറത്തു് അയാളെ കയററി, താങ്ങിപ്പിടിച്ചുകൊണ്ടു് അദ്ദേഹം ഒരു സത്രത്തിൽ കൊണ്ടുചെന്നാക്കി. സത്രം വിചാരിപ്പുകാരൻെറ സഹായത്തോടുകൂടി ആ സാധുവിനു വേണ്ട ശുശ്രൂഷകഠം ചെയ്തു. അയാഠംക്കു സുഖമായ ഭക്ഷണവും വസ്ത്രങ്ങളും കൊടുക്കുന്നതിനും ഏപ്പാടുചെയ്തു. അടുത്ത ദിവസം പ്രഭാതത്തിൽ സമറിയക്കാരൻ കള്ളന്മാരുപദ്രവിച്ച ആ സാധുവിനോടു യാത്രപറഞ്ഞു. അതിനുശേഷം സത്രംവിചാരിപ്പുകാരനെ വിളിച്ചു് കുറെ പണം ഏല്പിച്ചുകൊണ്ടു് പറഞ്ഞു:

"എനിക്കു് ജറിക്കോയിൽ എത്തുവാൻ തിടുക്കമുണ്ടു്. ഇവിടെ സുഖമില്ലാതെ കിടക്കുന്ന സാധുവിനു വേണ്ടതെല്ലാം കൊടുക്കണം. ചെലവിനെപ്പററി നിങ്ങഠം വിചാരിക്കേണ്ട. ഇതുകൊണ്ടു് തികയാഞ്ഞാൽ ഞാൻ തിരിച്ചുവരുമ്പോഠം കൂടുതൽ പണം തന്നുകൊള്ളാം."

കള്ളന്മാരുടെ ഉപദ്രവമേററു് ആ മനുഷ്യൻ കിടന്ന വഴിയേ മൂന്നുപേർ കടന്നുപോയല്ലോ! ഇവ

രിൽ ആരാണ്‌ നല്ല അയൽക്കാരനെപ്പോലെ വർത്തിച്ചതു്‌ ? ”

“പീഡിതനോടു കരുണ പ്രദർശിപ്പിച്ച സമറിയക്കാരൻ തന്നെയാണ്‌ നല്ല അയൽക്കാരൻ.”

യേശു പറഞ്ഞു: “ആ സമറിയക്കാരനെപ്പോലെ വർത്തിക്കുക. നിന്നെപ്പോലെ നിന്റെ അയൽക്കാരനെയും സ്നേഹിക്കുക.”

## അഭ്യാസം

1. ‘നീ അയൽക്കാരനെ സ്നേഹിക്കുക.’—
   ഇതിലെ കർത്താവ്‌, കർമ്മം, ക്രിയ എന്നിവ പറയുക.
2. ‘നിങ്ങൾ പറഞ്ഞതു ഞാൻ സമ്മതിക്കുന്നു.’ ഇതിലെ സർവ്വനാമങ്ങളുടെ പുരുഷവചനങ്ങൾ പറയുക.
3. ഒന്നും രണ്ടും വാക്യങ്ങളിലെ ക്രിയാപദങ്ങൾ പരിശോധിച്ച്‌ സകർമ്മകമോ അകർമ്മകമോ എന്ന്‌ പറയുക.
4. കള്ളന്മാർ ഉപദ്രവിച്ച സാധുവിനെ സമറിയക്കാരൻ രക്ഷിച്ചതെങ്ങനെ ?
5. ‘നല്ല അയൽക്കാരൻ’ എങ്ങനെയുള്ളവനായിരിക്കണം ?

---

പാഠം 24

# ഒരു കിനാവു്

ഗ്രീസ്സിലെ ആതൻസ് എന്ന നഗരത്തിൽ പണ്ടു് ഇജ്ജ്യൂസ് എന്നൊരു വൃദ്ധനുണ്ടായിരുന്നു. തൻെറ താൽപര്യപ്രകാരം, ഡെമെട്രിയസ് എന്ന യുവാവിനെ വിവാഹം ചെയ്യാൻ, മകാം ഹെർമിയ കൂട്ടാക്കിയില്ലെന്നൊരു പരാതിയും കൊണ്ടു് അദ്ദേഹം ആതൻസിലെ നാടുവാഴിയായ തെസ്സ്യൂസിനെ സമീപിച്ചു. ഈ അനുസരണക്കേടിൻെറ പേരിൽ അവളെ വേണമെങ്കിൽ വധിക്കാം. അതായിരുന്നു അവിടത്തെ നിയമം.

ഹെർമിയ ലൈസാണ്ടർ എന്നൊരു യുവാവിനെയാണു് സ്നേഹിച്ചിരുന്നതു്. എന്നാൽ പിതാവായ ഇജ്ജ്യൂസ് അതിനു വഴങ്ങിക്കൊടുത്തില്ല; ഡെമെട്രിയസ്സിനെ വിവാഹം ചെയ്യണമെന്നു നിർബ്ബന്ധിക്കുകയും ചെയ്തു.

നാടുവാഴി തെസ്സ്യൂസ്സ് ഹെർമിയയെ വിളിച്ചു വിചാരണചെയ്തു. അവാംക്കു തക്കതായ സമാധാനവും പറയാനുണ്ടായിരുന്നു. ഡെമെട്രിയസ്സ് ഒരു കാലത്തു് അവളുടെ കൂട്ടുകാരിയായ ഹെലീനയെ സ്നേഹിച്ചിരുന്നു. കുറെ കഴിഞ്ഞപ്പോാം ആ സ്നേഹം നിലച്ചു. എന്നാൽ, ഹെലീന ഇപ്പോഴും അദ്ദേഹത്തെത്തന്നെ സ്നേഹിച്ചുകൊണ്ടിരിക്കയാണു്. ഇതായിരുന്നു അവളുടെ സമാധാനം. നാടുവാഴി ധർമ്മസങ്കടത്തിലായി. ഹെർമിയാ പറഞ്ഞതിൽ ന്യായം കണ്ടു. എന്നാൽ, അന്നത്തെ നിയമപ്രകാരം അവാം അച്ഛനെ അനുസരിക്കാതെ തരമില്ല. അതല്ലെങ്കിൽ വധശിക്ഷയ്ക്കു വഴങ്ങുകതന്നെ വേണം. എന്തു ചെയ്യും? ഒന്നുകൂടി ആലോചിച്ചു തീരുമാനിക്കാനായി അദ്ദേഹം അവാംക്കു നാലു ദിവസത്തെ അവധിയനുവദിച്ചു.

ഹെർമിയ ഈ വിവരം ലൈസാണ്ടറെ അറിയിച്ചു. അന്നു രാത്രിതന്നെ രണ്ടുപേരും ഒളിച്ചോടിപ്പോകാൻ തീരുമാനിച്ചു. കാട്ടിൽ ഒരിടത്തുവെച്ച് തമ്മിൽ കാണാമെന്നായിരുന്നു നിശ്ചയം.

ഹെർമിയ തന്റെ സുഹൃത്തായ ഹെലീനയോടുമാത്രമേ ഈ നിശ്ചയത്തെപ്പററി പറഞ്ഞുള്ളു. പക്ഷേ, അതാണ് ആപത്തുണ്ടാക്കിയതു്. ഹെലീന തൽക്ഷണം വിവരം ഡെമെട്രിയസ്സിനെ അറിയിച്ചു. അയാൾ, ഇതു കേട്ടാൽ, ഹെർമിയായെ തേടി കാട്ടിലേക്കു പോകുമെന്നും, അപ്പോൾ തനിക്കു് ആ കാലടിപ്പാടുകൾ പിന്തുടരാമെന്നും, അവൾ ഉന്നം കണ്ടു. അങ്ങനെയെങ്കിലും ചരിതാർത്ഥയാകാമെന്നായിരുന്നു ആ പാവത്തിന്റെ പ്രത്യാശ.

ലൈസാണ്ടറും ഹെർമിയായും സങ്കേതം കുറിച്ചിരുന്ന കാട്ട് വനദേവതകളുടെ താവളമായിരുന്നു. ഓബെറോൺ അവരുടെ രാജാവും ടൈററാനിയ രാജ്ഞിയും. ഇവർ തമ്മിൽ എന്തെങ്കിലും പറഞ്ഞു് കലഹിക്കുക പതിവാണ്. അന്നു രാത്രിയും അങ്ങനെ ഒരു കലഹമുണ്ടായി. രാജ്ഞിയെ ഇണക്കുവാൻവേണ്ടി 'സ്നേഹനീരു'ള്ള ഒരു പുഷ്പം കൊണ്ടുവരാനായി ഓബെറോൺ തന്റെ അനുചരനായ പക്ക് എന്ന കുസൃതിക്കാരനെ നിയോഗിച്ചു.

ഓബെറോൺ സ്നേഹനീർപ്പൂവും കാത്തു് വനത്തിലിരിക്കുമ്പോൾ ഡെമെട്രിയസ്സും പിന്നാലെ ഹെലീനയും പോകുന്നതു കണ്ടു. ആ യുവാവ് അവളെ കഠിനമായി ശകാരിച്ചിരുന്നു. എന്നാൽ, അവളാകട്ടെ, അതെല്ലാം സഹിച്ചുകൊണ്ടു് പിന്നാലെതന്നെ നടക്കുകയാണ്. ഓബെറോൺ ഇതു കണ്ടു. അദ്ദേഹത്തിനു് അവളിൽ അനുകമ്പ തോന്നി.

പക്ക് സ്നേഹനീർപ്പൂവുംകൊണ്ടു് എത്തി. ഉടനെ ഓബെറോൺ ഇങ്ങനെ പറഞ്ഞു: "ഈ പുഷ്പങ്ങളിൽ കുറെ എണ്ണം നീ കൈവശം വെയ്ക്കുക. ഒരു ആതൻസുകാരനായ

ചെറുപ്പക്കാരൻ തൻെറ കാമിനിയെ കഠിനമായി ശകാരിക്കുന്നതു ഞാൻ കണ്ടു. അവൻ വല്ലേടത്തും കിടന്നുറങ്ങുന്നുണ്ടായിരിക്കും. നീ ചെന്നു് ഈ പൂവിൻെറ നീരു് അവൻെറ കൺപോളകളിൽ ഒഴിക്കണം. കണ്ണു തുറന്നു് അവൻ ആ യുവതിയെ കാണുമ്പോഠം, എല്ലാം മറന്നു് അഗാധമായി സ്നേഹിച്ചുകൊള്ളും." പക്കു് ഈ കല്പനയനുസരിച്ചു് ഉടനെ പൂവും കൊണ്ടു് പുറപ്പെട്ടു.

ഇതിനിടയിൽ, ഹെർമിയയും ലൈസാണ്ടരും കാട്ടിൽ വന്നുചേർന്നു. വഴിയാത്രകൊണ്ടുള്ള ക്ഷീണം നിമിത്തം രണ്ടുപേരും കിടന്നുറക്കമായി. പക്കു് ഇവിടെയാണു് വന്നെത്തിയതു്. ഓബെറോൺ പറഞ്ഞ അടയാളങ്ങളെല്ലാം എറെക്കുറെ ഇവരിൽ ഇണങ്ങിക്കണ്ടു. ഇവരും ആതൻസുകാരാണല്ലോ! അയാഠം ഒരു സ്നേഹനീർപ്പൂവെടുത്തു കശക്കിപ്പിഴിഞ്ഞു നീരുണ്ടാക്കി ലൈസാണ്ടരുടെ കൺപോളകളിലൊഴിച്ചു് ഓടിപ്പോന്നു.

ലൈസാണ്ടർ നല്ല ഉറക്കമാണു്. അപ്പോഴേയ്ക്കും ഹെലീനയും അവിടെ വന്നെത്തി. ലൈസാണ്ടർ ഉറങ്ങിക്കിടക്കുന്നതാണു് അവളുടെ ദൃഷ്ടിയിൽ ആദ്യംപെട്ടതു്. വല്ല ആപത്തും പിണഞ്ഞിരിക്കുമോ എന്നായി സംശയം. അവഠം ലൈസാണ്ടരെ വിളിച്ചുണർത്തി. ലൈസാണ്ടർ കണ്ണു തുറന്നു. അത്ഭുതമെന്നു പറയട്ടെ, ആ യുവാവിൽ പെട്ടെന്നൊരു മാററം സംഭവിച്ചിരിക്കുന്നു. ഹെലീനയെ അയാഠം അന്ധമായി സ്നേഹിക്കുന്നു. മററാരെയും അയാഠംക്കു സ്നേഹിക്കാൻ സാദ്ധ്യമല്ലെന്ന നിലയായി. അവഠംക്കാകട്ടെ, ഈ ഭ്രാന്തു കണ്ടു് കലി കയറി. അവഠം ഉടനെ അവിടം വിട്ടു. ലൈസാണ്ടരും, പ്രേമഭ്രാന്തു പിടിപെട്ടു്, അവളുടെ പിന്നാലെത്തന്നെ കൂടി.

പക്കു് മടങ്ങിച്ചെന്നപ്പോഠം ഓബെറോൺ വിവരങ്ങളെല്ലാം ചോദിച്ചു. ആഠം മാറിപ്പോയ കഥ അപ്പോഴെ മനസ്സിലായുള്ളു. ഉടനെ ഓബെറോൺ ഡെമെട്രിയസ്സിനെ

തേടിച്ചെന്നു. അയാൾ ഉറങ്ങുകയായിരുന്നു. സ്നേഹനീര് പിഴിഞ്ഞ് അയാളുടെ കണ്ണിലും ഒഴിച്ചു.

ഡെമെട്രിയസ്, കണ്ണു തുറന്നപ്പോൾ, ആദ്യം കണ്ടത് ഹെലീനയെയാണ്. ലൈസാണ്ടറെപ്പോലെ അയാളും സ്നേഹഭ്രാന്തു പിടിപെട്ട് അവളോടു സംസാരിക്കാൻ തുടങ്ങി. അപ്പോഴേയ്ക്കും ലൈസാണ്ടറും, പിന്നാലെ ഹെർമിയായും വന്നെത്തി. രണ്ടു യുവാക്കളും ഹെലീനയെയാണ് പിടികൂടിയിരിക്കുന്നത്. ഹെർമിയാ ഒററപ്പെട്ടു. ഹെലീന വല്ലാതെ അമ്പരന്നുപോയി. എല്ലാവരുംകൂടി തന്നെ കളിയാക്കുകയാണെന്നേ അവൾ കരുതിയുള്ളു. ഹെർമിയായും അങ്ങനെതന്നെ വിശ്വസിച്ചു. യുവതികൾ തമ്മിൽ വാഗ്വാദമായി. യുവാക്കന്മാരാകട്ടെ, ഒരു ദ്വന്ദ്വയുദ്ധത്തിനും വട്ടംകൂട്ടി. അതിനുതക്ക ഒരു സ്ഥലം തേടി പോയിരിക്കയാണവർ.

ഓബെറോൺ ഇതെല്ലാം മറഞ്ഞിരുന്നു കാണുകയായിരുന്നു. കലഹം അവസാനിപ്പിക്കണമെന്നു കരുതി അദ്ദേഹം ആ രാത്രി അന്ധകാരപൂരിതമാക്കി. യുവാക്കന്മാർക്കു പരസ്പരം കാണാൻ പററാതായി. രണ്ടുപേരും ഉറക്കമായി. ഉടനെ പക്കിനെ വിളിച്ച് ലൈസാണ്ടറുടെ കണ്ണിൽ സ്നേഹപ്പൂനീരൊഴിക്കാൻ പറഞ്ഞു. വീണ്ടും ഹെർമിയായെത്തന്നെ സ്നേഹിക്കാനുള്ള ചികിത്സയായിരുന്നു അത്. പക്ക് പൂവും കൊണ്ട് പുറപ്പെട്ടു.

തന്നോടു കലഹിച്ച രാജ്ഞിയെ കളിയാക്കാനായിരുന്നു ഓബെറോണിൻെറ അടുത്ത ശ്രമം. അദ്ദേഹം ടൈററാനിയയുടെ കണ്ണിലും പൂനീരൊഴിച്ചു. വഴിതെററിവന്ന ഒരു വിഡ്ഢിച്ചെറുക്കൻ അവിടെ ഒരിടത്തു കിടന്ന് ഉറങ്ങുന്നുണ്ടായിരുന്നു. ഒരു കഴുതത്തലയെടുത്ത് അവൻെറ കഴുത്തിൽ ചേർത്തൊട്ടിച്ചു അങ്ങനെ അവനെ ഒരു കഴുതമനുഷ്യനാക്കി മാററി.

ടൈററാനിയ കണ്ണു തുറന്നപ്പോൾ കണ്ടതു് കഴുതച്ചെവക്കനെയാണു്. അവൾ ചെവക്കനോടു പറയാൻ തുടങ്ങി: "സുന്ദരനായ നാഥ ! വരൂ ; എന്റെ അടുത്തിരിക്കൂ. ഞാൻ ആ മുഖം കണ്ടു് ആനന്ദിക്കട്ടെ." കഴുതച്ചെവക്കന്നു് ഇതിന്റെ പൊരുളൊന്നും മനസ്സിലായില്ല. അവൻ ഉറക്കം തുടങ്ങി. രാജ്ഞിയാകട്ടെ, അവനെ എടുത്തു് തന്റെ മടിയിലും കിടത്തി.



ഓബെറോൺ ഇതു കണ്ടുകൊണ്ടാണു് വന്നതു്. രാജ്ഞിയെ കണക്കിനു ശകാരിക്കാൻ കാരണം കിട്ടിയല്ലോ ! കുറെ കഴിഞ്ഞപ്പോഴേ രാജ്ഞിക്കു് അമളി പററിയതു ബോദ്ധ്യപ്പെട്ടുള്ളു. അതോടുകൂടി അവരുടെ കലഹവും അവസാനിച്ചു. കഴുതച്ചെവക്കനെ ഓബെറോൺ പൂർവ്വസ്ഥിതിയിലാക്കുകയും ചെയ്തു.

ഇതിനിടയിൽ പക്ക് തന്റെ ജോലി യഥാവിധി നിറവേററി. ലൈസാണ്ടർ, ഹെർമിയാ, ഡെമെട്രിയസ്, ഹെലീന എന്നിവരെല്ലാം കാട്ടിൽ ഒരിടത്ത് കിടന്നുറങ്ങുകയാണ്. ലൈസാണ്ടറുടെ; കണ്ണിൽ വീണ്ടും സ്നേഹപ്പൂനീർ പകർന്നു. ആദ്യം ഹെർമിയയാണ് ഉണർന്നതു്. അവൾ ലൈസാണ്ടറുടെ അടുത്തുചെന്ന് ഇരിപ്പായി. താമസംവിനാ, അയാൾ കണ്ണു തുറന്നു. പൂനീരു് അതിന്റെ ജോലി നിർവ്വഹിച്ചു. യഥാപൂർവ്വം അയാൾ ഹെർമിയായെത്തന്നെ സ്നേഹിക്കാൻ തുടങ്ങി.

അപ്പോഴേയ്ക്കും ഡെമെട്രിയസ്സും ഹെലീനയും ഉണർന്നു. പൂനീരിന്റെ ശക്തികൊണ്ടു് അവരും പരസ്പരം സ്നേഹിക്കാൻ തുടങ്ങി. ഡെമെട്രിയസ്സിനു് ഹെർമിയയെ വിവാഹം ചെയ്യണമെന്ന നിർബ്ബന്ധവും നിലച്ചു. അപ്പോഴേയ്ക്കും ഇജ്ജ്യൂസ് തന്റെ മകളെത്തേടി വനത്തിലെത്തി. ഡെമെട്രിയസ് തന്റെ മകളെ ഉപേക്ഷിച്ചിരിക്കുന്ന കാഴ്ചയാണ് വൃദ്ധൻ കണ്ടതു്. വൃദ്ധന്റെ ദുർവ്വാശി അതോടെ അവസാനിച്ചു. അങ്ങനെ, വിവാഹത്തിന്റെപേരിൽ നടക്കാമായിരുന്ന വധശിക്ഷ കൂടാതെകഴിഞ്ഞു. ലൈസാണ്ടർ ഹെർമിയയേയും ഡെമെട്രിയസ് ഹെലീനയേയും വിവാഹംചെയ്തു. ആ രാത്രി നടന്നതെല്ലാം ഒരു കിനാവുപോലെ പര്യവസാനിച്ചു.

## അഭ്യാസം

1. വാക്യത്തിൽ ഉപയോഗിക്കുക:

   ധർമ്മസങ്കടത്തിലാവുക; അമളിപററുക; യഥാവിധി; യഥാപൂർവ്വം.

2. ഈ പാഠത്തിൽനിന്നു് ആറു സകർമ്മകക്രിയകൾ തിരഞ്ഞെടുക്കുക.

3. "ഹെർമിയ" എന്ന പദത്തിന്റെ എല്ലാ വിഭക്തിരൂപങ്ങളും പറയുക.

4. ഈ പ്രേമകഥയിൽ ഓബെറോൺ വഹിച്ച പങ്ക് വ്യക്തമാക്കുക.

പാഠം 25

# മാടപ്പിറാവ്



[യശശ്ശരീരനായ പള്ളത്തു രാമൻ സുന്ദരമായ അനേകം ഭാവഗീതങ്ങളുടെ കർത്താവാണ്. കുട്ടികൾക്കുവേണ്ടി ലളിതകോമളങ്ങളായ പല കവിതകളും അദ്ദേഹം എഴുതിയിട്ടുണ്ട്. അവയിലൊന്നാണ് താഴെ കൊടുത്തിട്ടുള്ളത്.]

തത്തിക്കളിച്ചും, വരിനെല്ലു മെല്ലെ-
കൊത്തിക്കൊറിച്ചും, ചിറകിട്ടടിച്ചും
പാടത്തു കണ്ണും കരളും കവർന്ന
മാടപ്പിറാവേ, വരികെന്റെ ചാരേ.

വിശുദ്ധിയില്ലാത്തൊരു ചീത്തചിന്ത
വിളഞ്ഞിടാതുള്ളൊരു നിൻമനസ്സും
നറുത്ത പൂമ്പട്ടുതൊഴും വപുസ്സും
കൊതിക്കുമേ കൊച്ചുകിടാങ്ങൾ ഞങ്ങൾ.

അടുത്ത മാവിൽ ചെറു കൂടുകെട്ടി-
ക്കുടുംബ സൗഖ്യത്തൊടു പാർപ്പതില്ലേ ?
കിടാങ്ങളില്ലേ ? ചെറുപാഠശാല
ചെടിപ്പടർപ്പോ ? ഗുരുവാരു ചൊൽക ?

[പള്ളത്തു രാമൻ

## അഭ്യാസം

1. കണ്ണും കരളും കവരുവാൻ എന്താണ് മാടപ്പിറാവ് ചെയ്തുകൊണ്ടിരുന്നതു് ?
2. കൊച്ചുകിടാങ്ങൾ എന്തിനാണ് കൊതിക്കുന്നതു്?
3. മാടപ്പിറാവിനോട് കുട്ടി എന്തെല്ലാമാണ് ചോദിച്ചതു് ?
4. പര്യായം പറയുക:— പിറാവ്, ശരീരം, കുട്ടി, ഗുരുനാഥൻ.
5. പിരിച്ചെഴുതുക:— ചിറകിട്ടടിച്ചും, പാർപ്പതില്ലേ, കിടാങ്ങളില്ലേ.

---

പാഠം 26

# ഹിജ്റ

കലിവർഷം, ക്രിസ്തുവർഷം, ശകവർഷം, കൊല്ലവർഷം ആദിയായി പലതരത്തിലും കൊല്ലം കണക്കാക്കുന്നുണ്ടല്ലോ ! കേരളത്തിൽ കൊല്ലവർഷവും ക്രിസ്തുവർഷവുമാണ് നമുക്കു പരിചയം. എന്നാൽ, ഇസ്ലാംമതക്കാർ 'ഹിജ്റ' എന്ന പേരിലാണ് കൊല്ലം കണക്കാക്കുന്നതു്. ആ മതത്തിൻെറ പ്രവാചകനായ മുഹമ്മദ് നബി മക്കയിൽനിന്നു മദീനായി

ലേക്ക ഒളിച്ചോടിപ്പോയതിനെയാണ് ഹിജ്റ കുറിക്കുന്നതു്. ഇസ്ലാമിൽ വളരെ പ്രധാനപ്പെട്ട ഒരു സംഭവമാണിതു്. അതിന്റെ കാരണം അന്വേഷിക്കാം.

അറേബിയയിൽ മക്ക എന്നൊരു പുണ്യസ്ഥലമുണ്ട്. പവ്വത നിരകളാൽ ചുററപ്പെട്ട വിശാലമായ ഒരു താഴ്വരയാണതു്. ഇവിടെവെച്ചു കൊല്ലന്തോറം ആചരിച്ചുവരുന്ന 'ഹജ്ജ്' ലോകത്തിലുള്ള എല്ലാ മുസ്ലീങ്ങളേയും ആകർഷിക്കുന്നു. ഹജ്ജിനു പോയാൽ 'ഹാജി' എന്ന അഭിധാനവും സ്വീകരിക്കാവുന്നതാണ്. മക്ക, പുരാതനകാലം മുതൽക്കേ, പ്രസിദ്ധിയാർജ്ജിച്ച സ്ഥലമാണ്. പണ്ട് കാബാ എന്നൊരു പുണ്യക്ഷേത്രം അവിടെ നിലനിന്നിരുന്നു; സെമിററിക് മതപ്രവാചകന്മാരുടെ കുലപതിയായി കരുതപ്പെടുന്ന ഇബ്രാഹിം നബിയും പുത്രനായ ഇസ്മയിലുംകൂടി ഈ ക്ഷേത്രം പുനരുദ്ധരിച്ചു; അവിടം ഒരു തീൎത്ഥയാത്രാ കേന്ദ്രമായി പ്രഖ്യാപിക്കുകയും ചെയ്തു. കാലക്രമത്തിൽ മതത്തിന്റേയും സംസ്കാരത്തിന്റേയും ഉറവിടമെന്ന പദവിയിലേക്കുയർന്നു മക്ക.

നല്ല മട്ടിൽ ആചരിച്ചു പോന്ന മതാനുഷ്ഠാനങ്ങൾ പലതും, കാലം മുന്നോട്ടു ചെന്നതോടുകൂടി കേവലം ചടങ്ങുകളായിത്തീൎന്നു. പ്രകൃതിശക്തികളേയും അസാധാരണ വ്യക്തികളേയും അവിടെ ആരാധിക്കാൻ തുടങ്ങി. കാബയിലും പരിസരങ്ങളിലും വിഗ്രഹങ്ങൾ നിറഞ്ഞു. അവയുടെ പ്രീതിക്കായി നേർച്ച, നരബലി, നഗ്നമായ നൃത്തം തുടങ്ങിയ ചില ആചാരങ്ങൾ അവിടെ അനുഷ്ഠിക്കാൻ തുടങ്ങി. മദ്യപാനം, ചൂതുകളി, കൊള്ള, കൊല തുടങ്ങിയ നീചകൃത്യങ്ങൾ വർദ്ധിച്ചുവന്നു. അറേബിയയിൽ ശാന്തിയോ സമാധാനമോ ഇല്ലാതായി.

അറേബിയയിലെ ജീവിതം ഇങ്ങനെ അധഃപതിച്ച കാലത്താണ് ഖുറൈശിവംശത്തിൽ മുഹമ്മദുനബി പിറന്നതു്. ഏകദൈവത്തിൽ വിശ്വസിക്കണ

മെന്നും ഇബ്രാഹിം നബിയുടെ മാർഗ്ഗം കൈവെടിയരുതെന്നും അദ്ദേഹം ജനങ്ങളെ ഉദ്ബോധിപ്പിച്ചു. കുടുംബസ്നേഹം പുലർത്തുക, അവശരേയും അനാഥരേയും സഹായിക്കുക, ഈശ്വരനെമാത്രം പ്രാർത്ഥിക്കുകയും ആരാധിക്കുകയും ചെയ്യുക, എന്നിങ്ങനെ പല ഉപദേശങ്ങളും നബി അരുളിച്ചെയ്തു.

നബിയുടെ ഉപദേശങ്ങൾ ചിന്തകരും പുരോഗമനേച്ഛുക്കളുമായ അനേകം ആളുകളെ ആകർഷിച്ചു. അന്ധവിശ്വാസങ്ങളും അനാചാരങ്ങളും ചോദ്യംചെയ്യപ്പെട്ടു. പൂജ്യരെന്നു സ്വയം അഭിമാനിച്ചിരുന്ന പുരോഹിതർ ഇതു കണ്ടു ക്ഷോഭിച്ചു. പരമ്പരാഗതമായ വിശ്വാസങ്ങളേയും ആചാരങ്ങളേയും ചോദ്യം ചെയ്യുന്നതു് അവർക്കു സമ്മതമായില്ല. അവർ നബിയെ വശത്താക്കാൻ നോക്കി. അദ്ദേഹത്തെ അറേബ്യയിലെ രാജാവാക്കാമെന്നും ഏററവും സുന്ദരിമാരായ തരുണികളെ അദ്ദേഹത്തിനു വിവാഹംചെയ്തുകൊടുക്കാമെന്നും പറഞ്ഞുവത്രേ. "സൂര്യചന്ദ്രന്മാരെ എൻെറ ഇരുകരങ്ങളിലും വെച്ചുതന്നാൽപ്പോലും ഈ സദുദ്യമത്തിൽനിന്നു ഞാൻ പിന്മാറുകയില്ല" എന്നാണു് നബി മറുപടി പറഞ്ഞതു്. അങ്ങനെ, പ്രലോഭനങ്ങൾ കൊണ്ടു കീഴടക്കാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ, അവർ മർദ്ദനത്തിൻെറ മാർഗ്ഗം സ്വീകരിച്ചു. കൂകിവിളിക്കുക, കല്ലും കുപ്പയും വാരി എറിയുക, തുടങ്ങിയ ഹീനകൃത്യങ്ങളിലായി വാസന. നബിയോ അനുയായികളോ ഇതുകൊണ്ടിളകിയില്ല. സമുദായത്തിൽ മാന്യസ്ഥാനം അലങ്കരിച്ചിരുന്ന അനേകംപേർ മൃഗീയമർദ്ദനങ്ങൾക്കിരയായി. ചിലർ രക്തസാക്ഷികളായി. ഗത്യന്തരമില്ലാതെ പലരും, നബിയുടെ നിർദ്ദേശമനുസരിച്ചു്, ചെങ്കടലിനപ്പുറത്തുള്ള അബിസീനിയയിൽ അഭയം പ്രാപിച്ചു.

നിർഭാഗ്യവശാൽ, അവിടേയും അവർക്കു സ്വൈരം ലഭിച്ചില്ല. ശത്രുക്കൾ നബിയേയും അനുയായികളേയും ഒററ

പ്പെടുത്തി. നബിയുമായി ബന്ധം പുലർത്തുന്നതും ക്രയവിക്രയങ്ങൾ നടത്തുന്നതും അവർ നിരോധിച്ചു. മക്കയിൽനിന്നു മൂന്നു നാഴിക അകലേയുള്ള ഒരു താഴ്വരയിൽ നബിയും കൂട്ടുകാരും ഒററപ്പെട്ടു ജീവിച്ചു. ചുററും കാവൽക്കാരായിരുന്നു. ഭക്ഷണം കിട്ടാൻപോലും വിഷമം നേരിട്ടു. എന്നാൽ, റബ്ബർ പന്ത് ആഞ്ഞടിക്കുമ്പോൾ കൂടുതൽ ഉയരുന്നതു കണ്ടിട്ടില്ലേ ? നബിയോടുള്ള മർദ്ദനത്തിൻെറ ഫലവും ഇതുപോലെതന്നെയായിരുന്നു. ദൈനംദിനം അനുയായികൾ വർദ്ധിക്കുകയത്രേ ചെയ്തതു്.

മർദ്ദനങ്ങൾ കൊണ്ടു പിൻതിരിപ്പിക്കാൻ സാദ്ധ്യമല്ലെന്നു കണ്ടപ്പോൾ ശത്രുക്കൾ മുഹമ്മദു നബിയെ നിഗ്രഹിക്കാൻ വട്ടം കൂട്ടി. ഒരു ദിവസം അദ്ദേഹത്തിൻെറ ഭവനത്തിനു ചുററും എതിരാളികൾ അണിനിരന്നു. എന്നാൽ, അവരുടെ മുമ്പിൽകൂടി ആശ്ചര്യകരമാംവിധം അദ്ദേഹം രക്ഷപ്പെട്ടു. പ്രഥമശിഷ്യനായ അബൂബക്കറോടുകൂടി നബി മദീന എന്ന സ്ഥലത്തേക്കു പുറപ്പെട്ടു.

വഴിക്കുവെച്ച് ഇരുവരും ശത്രുക്കളുടെ ദൃഷ്ടിയിൽപ്പെട്ടു. 'നാം ഇരുവരും പിടിക്കപ്പെട്ടു.' എന്ന് അബൂബക്കർ നിലവിളിച്ചു. നബി ഇങ്ങനെയാണ് മറുപടി പറഞ്ഞതു്: "നാം രണ്ടു പേർ മാത്രമല്ല, ദൈവവും നമ്മുടെ കൂടെയുണ്ട്. നീ സങ്കടപ്പെടേണ്ട." തുടർന്നു മൂന്നു ദിവസത്തോളം ഒരു ഗുഹയിലാണ് അവർ കഴിച്ചുകൂട്ടിയതു്. ഒരാഴ്ച കൊണ്ടേ മദീനയുടെ അതിർത്തിയിൽ അവക്കെത്താൻ കഴിഞ്ഞുള്ളു. അസഹ്യമായ യാതനകൾ നിറഞ്ഞ ഈ പലായനം മറക്കവെയ്യാത്ത ഒരു സംഭവമാണല്ലോ ! സത്യം പ്രചരിപ്പിക്കാൻ വേണ്ടിയുള്ള ഒളിച്ചോട്ടമായിരുന്നു അതു്. ഒരു പുതിയ യുഗത്തിൻെറ പിറവി കുറിക്കാൻ ആ സംഭവം ആധാരമാക്കിയതു് അന്വത്ഥമായിട്ടുണ്ടു്.

## അഭ്യാസം

1. നാമവിശേഷണം, ക്രിയാവിശേഷണം, ഭേദകവിശേഷണം എന്നിവയ്ക്കു് ഈ പാഠത്തിൽനിന്നു് ഈരണ്ടു് ഉദാഹരണങ്ങൾ കണ്ടുപിടിക്കുക.
2. 'ഈ പലായനം മറക്കവയ്യാത്ത ഒരു സംഭവമാണല്ലോ'. ആഖ്യയും, ആഖ്യാതവും പറയുക.
3. സത്യം പ്രചരിപ്പിക്കാൻ വേണ്ടി മുഹമ്മദുനബി അനുഭവിച്ച യാതനകൾ വിവരിക്കുക.

---

പാഠം 27

# മഹാകവി കുമാരനാശാൻ



മലയാള കവിതയിൽ ഒരു നൂതനമാറ്റം വെട്ടിത്തെളിയിച്ച മഹാകവിയാണ് കുമാരനാശാൻ. എന്നാൽ, പഴയ കവിതയുടെ സാരാംശങ്ങളൊന്നും അദ്ദേഹം ഉപേക്ഷിച്ചിട്ടില്ല. കാലഗതിക്കനുസരിച്ച് ഉചിതമെന്നു തോന്നിയ മട്ടിൽ, പഴ

യതും പുതിയതും കൂട്ടിച്ചേർത്തു് കവിതാവനിതയെ മോടിപിടി പ്പിക്കയാണു് ആശാൻ ചെയ്തതു്.

പഴയതിനെ പുതിയതുകൊണ്ടു പുഷ്ടിപ്പെടുത്തിയ ഈ മഹാകവിയുടെ ജനനം, വിദ്യാഭ്യാസം, സാമുദായികജീവിതം, സാഹിത്യപ്രവൎത്തനം മുതലായവയെപ്പററി അന്വേഷിക്കാം. ചിറയിൻകീഴ താലൂക്കിൽ കായിക്കര എന്ന സ്ഥലത്തു് കൊല്ല വർഷം 1048-ൽ ഒരു ബാലൻ ജനിച്ചു. കുട്ടിക്കു് യഥാസ മയം കുമാരു എന്നു പേരിട്ടു മാതാപിതാക്കന്മാർ. ഈ കുമാരു വാണു് അനന്തരകാലത്തു് കൈരളിയുടെ കണ്ണിലുണ്ണിയായി ത്തീൎന്ന കുമാരനാശാൻ.

കായിക്കരദേശം ഒരു കാലത്തു് ബുദ്ധമതം പ്രചരിച്ചി രുന്ന സ്ഥലമാണു് ; കച്ചവടത്തിലും വ്യവസായത്തിലും നല്ല പാരമ്പര്യം സമ്പാദിച്ചിരുന്നു. കുമാരുവിൻെറ പിതാവു് നാരായണൻ പെരുങ്കുടി സംഗീതത്തിലും സാഹിത്യത്തിലും തത്പരനായിരുന്നു ; അമ്മ കാളിയമ്മയാകട്ടെ, നല്ല ഈശ്വ രഭക്തയും. ഒരു കുട്ടിക്കു നന്നായി വരാൻ പററിയ എല്ലാ പരിതഃസ്ഥിതികളും ഒത്തു വന്നിട്ടുണ്ടല്ലോ !

ഏഴു വയസ്സായപ്പോഠം കുമാരു ഒരു കുടിപ്പള്ളിക്കൂടത്തിൽ വിദ്യാഭ്യാസം തുടങ്ങി. തുണ്ടത്തിൽ പെരുമാഠം ആശാനായി രുന്നു ഗുരു. ഗുരുവിൻെറ തല്ലുകൊള്ളാൻ കുമാരു കാരണമുണ്ടാ ക്കാറില്ല. എന്നാൽ, ഒരവസരത്തിൽ അടുത്തിരുന്ന കുട്ടിയെ വടികൊണ്ടോങ്ങിയതു് കുമാരുവിൻെറ മേൽ കൊണ്ടു. അല്പ നേരത്തേക്കു് ബോധക്കേടുണ്ടായിട്ടുപോലും, ഈ കാര്യം കുട്ടി വീട്ടിൽ പറഞ്ഞില്ല.

ബാല്യസഹജമായ ചില വികൃതികഠം നമ്മുടെ കഥാനാ യകനുമുണ്ടായിരുന്നു. ഒരിക്കൽ കടലോരത്തു വീണുകിടന്നി രുന്ന ഒരു തെങ്ങിന്മേൽ ചെന്നു കയറി. മററു കുട്ടികഠം തെങ്ങു കുലുക്കി ; കുമാരു താഴെ വീണു. ചൂണ്ടയിട്ടു മത്സ്യം പിടിക്ക

ലായിരുന്നു മറെറാരുവിനോദം. ഒരു ദിവസം വലിയൊരു മത്സ്യം ചൂണ്ട വിഴുങ്ങി. കുമാരു നീന്തിച്ചെന്നു് അക്രമിയെ തൊണ്ടി സഹിതം പിടിച്ചു. കായലിലും കടലിലും വളരെ ദൂരം നീന്താൻ ഈ ബാലനു് യാതൊരു ക്ലേശവുമുണ്ടായിരുന്നില്ല.

കുടിപ്പള്ളിക്കൂടം വിട്ടു് ഒരു ഗവൺമെൻറു വിദ്യാലയത്തിൽ ചേർന്നു കുമാരു. ഈശ്വരഭക്തിയിലും കവിതയെഴുത്തിലും അന്നുതന്നെ കഥാപുരുഷനു് വലിയ താൽപര്യം കണ്ടിരുന്നു.

പതിന്നാലാം വയസ്സിൽ നാലാംക്ലാസ്സു് ജയിച്ച കുമാരു കുറെ നാളം ആ പള്ളിക്കൂടത്തിൽത്തന്നെ അദ്ധ്യാപകനായി ജോലിനോക്കി. അങ്ങനെ, കുമാരു ഒരു ആശാനായി. എന്നാൽ, വയസ്സു തികഞ്ഞിട്ടില്ലായിരുന്നതിനാൽ, ആശാനു് ആദ്ധ്യാപകവൃത്തി തുടരാൻ സാധിച്ചില്ല. അതുകൊണ്ടു് ഒരു വ്യാപാരശാലയിൽ കണക്കെഴുത്തുജോലി നോക്കേണ്ടതായിട്ടാണു് വന്നതു്.

ഇതിനിടയിൽ കുമാരനാശാൻ ചില കവിതകളെല്ലാം എഴുതി. 'ഒരു ഓണവർണ്ണന' എന്ന കൃതിയാണു് ആദ്യം അച്ചടിച്ചതു്. എന്നാൽ, കണക്കെഴുത്തും കവിതാരചനയുമായി കാലം കഴിക്കാൻ ആശാനു് ഇഷ്ടമുണ്ടായിരുന്നില്ല. കുറെ സംസ്കൃതം പഠിക്കണമെന്നു് സ്ഥായിയായ ആഗ്രഹം മനസ്സിൽ കടന്നുകൂടിയിരുന്നു. ആയിടയിൽ നെടുങ്ങണ്ടയിൽ സ്ഥാപിച്ച സംസ്കൃത പാഠശാലയിൽ ആശാനും ഒരു അന്തേവാസിയായിച്ചേർന്നു. ഒരു വഷംകൊണ്ടു് മാഘം, നൈഷധം തുടങ്ങിയ മഹാകാവ്യങ്ങളും, കുവലയാനന്ദം എന്ന അലങ്കാരഗ്രന്ഥവും, ശാകുന്തളം നാടകവും ആദ്ദേഹം പഠിച്ചു. അന്നു് ദ്രുതകവിതയിലായിരുന്നു ആശാനു് കൗതുകം. മണിക്കൂറിൽ മുപ്പതും നാല്പതും ശ്ലോകങ്ങളെഴുതാറുണ്ടായിരുന്നുവത്രേ !

സംസ്കൃതപാഠശാലയിൽ പഠിക്കുന്ന കാലത്തു്, ഒരു ദിവസം ശാകുന്തളത്തിലെ ഒരു ശ്ലോകത്തിൻെറ അത്ഥത്തെ

സംബന്ധിച്ച് ഗുരുവും ശിഷ്യനും തമ്മിൽ അഭിപ്രായവ്യത്യാസമുണ്ടായി. ഒടുവിൽ കുമാരനാശാൻെറ വ്യാഖ്യാനമാണു ശരിയെന്നു് ഗുരു സമ്മതിച്ചു. ഇതിനുശേഷം, ഗുരുവിൻെറ ഉപദേശമനുസരിച്ചുതന്നെ കഥാപുരുഷൻ ആ പാഠശാലയിലെ അദ്ധ്യയനം അവസാനിപ്പിച്ചു.

ഇനിയെന്തു വേണമെന്നായി ആശാൻെറ വിചാരം. ഭാഗ്യവശാൽ, ശ്രീനാരായണ ഗുരു ഒരു ദിവസം ആശാനെ കാണാനിടയായി. ഈഴവരേയും അവശതയനുഭവിച്ചിരുന്ന ഇതരജാതിക്കാരേയും ആദ്ധ്യാത്മികമായി ഉണർത്താൻ ഉത്സാഹിച്ചു വന്നിരുന്ന ഗുരുദേവനു് കുമാരനാശാനെ, കണ്ടമാത്രയിൽത്തന്നെ, ഇഷ്ടപ്പെട്ടു. തൻെറ ശിഷ്യനായി ആശാനെ അദ്ദേഹം സ്വീകരിക്കുകയും ചെയ്തു.

ഗുരുദേവൻെറ ശിഷ്യത്വം ആശാനെ ഒരു വേദാന്തചിന്തകനാക്കി മാററി. മാത്രമല്ലാ, അദ്ദേഹം മുഖേന ബാംഗ്ളൂരിൽ ഉന്നതവിദ്യഭ്യാസം നടത്തുവാനും കുമാരനാശാനു് അവസരം കിട്ടി. എന്നാൽ, നിർഭാഗ്യവശാൽ ബാംഗ്ളൂരിൽ ഒരു പ്ലേഗു ബാധയുണ്ടായതിനെത്തുടൎന്നു്, പരീക്ഷയ്ക്കു ചേരാതെ, മടങ്ങിപ്പോരേണ്ടതായിട്ടാണു് വന്നതു്.

പിന്നെ ആറു മാസത്തോളം കുമാരനാശാൻ മദിരാശിയിൽ താമസിച്ചു. അവിടെവെച്ചു് ചില ഗുണകാംക്ഷികളുടെ സഹായം ലഭിച്ചതിനാൽ, ആശാനു് കൽക്കത്തയിലെ സംസ്കൃതവിദ്യാലയത്തിൽചേൎന്നു് പഠിക്കാൻ സാധിച്ചു. ദിവസം ഇരുപതു മണിക്കൂർ വീതം പഠിച്ചു കൊണ്ടിരുന്ന ഒരു കാലമാണിതു്.

1075-ൽ കുമാരനാശാൻ കൽക്കത്തയിൽനിന്നു മടങ്ങി. ഇനി കർമ്മരംഗത്തേക്കു കടക്കാൻ വിരോധമില്ലെന്ന നിലവന്നു. അതു് ഏതുവിധം വേണമെന്നു് ഒട്ടും ആലോചിക്കാനുണ്ടായിരുന്നില്ല. വിശാലമായ ഒരു പ്രവൎത്തനരംഗം തൻെറ ഉത്തമ

ഗുരുവായ ശ്രീനാരായണൻ തുറന്നിട്ടിട്ടുണ്ട്. അവിടെ സമുദായോദ്ധാരണത്തിനുവേണ്ടി ധാരാളം പ്രവർത്തിക്കാം. സാഹിത്യസേവനം അതോടൊപ്പം സാധിക്കാവുന്നതുമാണല്ലോ? അങ്ങനെ, കഥാപുരുഷൻെറ പ്രവർത്തനരംഗം സമുദായോദ്ധാരണം, സാഹിത്യസേവനം എന്നീ രണ്ടു കൈവഴികളായി മുന്നോട്ടു നീങ്ങി.

സമുദായോന്നമനത്തിനുവേണ്ടി ആശാനെഴുതിയ ചണ്ഡാലഭിക്ഷുകി, ദുരവസ്ഥ എന്നീ ഖണ്ഡകാവ്യങ്ങൾ അവശസമുദായങ്ങളെ ഉണർത്താൻ വളരെയധികം പ്രയോജനപ്പെട്ടു. ഗുരുദേവൻ സ്ഥാപിച്ച ശ്രീനാരായണ ധർമ്മപരിപാലനയോഗ (എസ്. എൻ. ഡി. പി.) ത്തിൻെറ കാര്യദർശിയായും അദ്ധ്യക്ഷനായും ആശാൻ ചെയ്ത സേവനം ഒരിക്കലും മറക്കത്തക്കതല്ല. തിരുവിതാംകൂർ ഗവണ്മെൻറ് അദ്ദേഹത്തെ പ്രജാസഭയിലെ അംഗമായി നിയമിച്ചതു് ഈ സേവനത്തെ അഭിനന്ദിച്ചിട്ടുള്ളതിനു് തെളിവാണ്.

'മാങ്ങ കഴിഞ്ഞാൽ മാവിൻെറ ചുവട്ടിൽ കാര്യമില്ല' എന്നൊരു പഴമൊഴിയുണ്ട്. സമുദായസേവകന്മാരുടെ നില ഇത്തരത്തിലാകുക സാധാരണയാണ്. സാമുദായിക പ്രശ്നങ്ങൾ തീരുന്നതോടുകൂടി പ്രവർത്തകന്മാരെക്കുറിച്ചുള്ള സ്മരണയും കുറഞ്ഞു തുടങ്ങും. എന്നാൽ, ആശാനു് അനശ്വരനായിത്തീരാൻ പററിയ രംഗം അദ്ദേഹത്തിൻെറ കവിതകൾ സമ്പാദിച്ചു കൊടുത്തു. 'വീണപൂവ്' എന്ന ലഘുകാവ്യമാണ് സഹൃദയലോകത്തെ പെട്ടെന്നു് ആശാനിലേയ്ക്കാകർഷിച്ചതു്. പിന്നീട് പ്രസിദ്ധപ്പെടുത്തിയ നളിനി, ലീല, കരുണ മുതലായ ഖണ്ഡകാവ്യങ്ങൾ കവിതാരംഗത്തിലേക്ക് പുതിയൊരു കാൽവെപ്പായിരുന്നു. മിക്കവാറും രാമായണവും മഹാഭാരതവും മാത്രം അവലംബിച്ചു കവിതയെഴുതുന്ന പതിവിൽ നിന്നുള്ള ഒരു വ്യതിയാനമാണ് ഇവിടെ നാം വീക്ഷിക്കുന്നതു്. പുതിയ കഥകളും, കഥാപാത്രങ്ങളും, പ്രതിപാദനരീതിയും ഒത്തിണങ്ങിയപ്പോൾ ഈ കൃതികൾ കൈരളിക്ക് അഴകു വർദ്ധിപ്പിച്ചു.

കവിതയിൽത്തന്നെ മറെറാരു കാൽവെപ്പാണ് ചണ്ഡാല ഭിക്ഷുകി, ദുരവസ്ഥ മുതലായ ഖണ്ഡകാവ്യങ്ങൾകൊണ്ടു് സാധിച്ചതു്. ജാതിയുടെ പേരിൽ മനുഷ്യനെ തരംതാഴ്ത്തി നിറുത്തുന്നതിലുള്ള അനീതിയെ അദ്ദേഹം ഈ കവിതകൾവഴി യായി ആക്ഷേപിച്ചു.

ഇങ്ങനെ, പുതിയ കഥകൾ, പുതിയ കഥാപാത്രങ്ങൾ, പുതുമയുള്ള പ്രതിപാദനരീതി, ജാതിയോടുള്ള വെല്ലുവിളി മുതലായി പലതും ആശാൻെറ കവിതയിൽ നാം കാണുന്നു. മനുഷ്യസ്നേഹമാണ് ആ കവിതയിൽ കാതലായിട്ടുള്ള സന്ദേശം. ഇത്രയും പറഞ്ഞതുകൊണ്ടു് പഴമയെ അദ്ദേഹം പഴിച്ചുവെന്നു് ആരും തെററിദ്ധരിക്കരുതു്. ചിന്താവിഷ്ടയായ സീത, ബാല രാമായണം മുതലായ കൃതികൾ പഴമയോടുള്ള ബഹുമാനവും വെളിപ്പെടുത്തുന്നു. പാരമ്പര്യത്തിൽ കാലൂന്നിനിന്നു് കാല ത്തിനൊത്ത ആദർശങ്ങൾ പ്രചരിപ്പിക്കുകയാണ് ആശാൻ ചെയ്തതു്. 1099-ൽ പല്ലന എന്ന സ്ഥലത്തുവെച്ചുണ്ടായ ഒരു ബോട്ടപകടത്തിൽ ഈ മഹാകവി പരലോകം പ്രാപിച്ച വാർത്ത കേരളീയർ കണ്ണീരോടുകൂടിയേ ഓർക്കുകയുള്ളു. പല്ലന യിൽ മഹാകവിയുടെ ഒരു സ്മാരകം സ്ഥാപിച്ചിട്ടുണ്ടു്.

അഭ്യാസം

1 താഴെ പറയുന്ന വാക്യങ്ങളിലെ കർത്താവ്, കർമ്മം, ക്രിയ എന്നിവ കണ്ടെത്തുക.
   i മററ കുട്ടികൾ തെങ്ങു കുലുക്കി.
   ii ഗുരുദേവൻെറ ശിഷ്യത്വം ആശാനെ ഒരു വേദാന്തചിന്തകനാക്കി മാററി.
2. മഹാകവി കുമാരനാശാൻെറ നാലു കൃതികളുടെ പേർ പറയുക.
3. ആശാൻ മലയാള കവിതയിൽ വരുത്തിയ പരിഷ്ക്കാരങ്ങൾ എന്തെല്ലാം ?

പാഠം 28

# ശൈശവം

["സന്താനസൗഖ്യം" എന്ന പദ്യത്തിൽ നിന്നെടുത്ത ഒരു ഭാഗമാണ് ഇത്. മാതാപിതാക്കൾക്ക് സന്താനസൗഖ്യത്തേക്കാൾ വലുതായിട്ട് വേറെ ഒന്നും ഇല്ലെന്നാണ് കവി പറയുന്നത്. കുട്ടികളുടെ കളികൾ കാണുമ്പോൾ നമുക്ക മറെറാരു വിചാരവും ഉണ്ടാവില്ലെന്ന് കവി പറയുന്ന സന്ദർഭത്തിൽ അവരുടെ കളികൾ എന്തെല്ലാമാണെന്നാണ് ഈ വരികളിൽ വർണ്ണിക്കുന്നത്.

മഹാകവി വള്ളത്തോൾ നാരായണമേനോനാണ് ഇതിൻെറ കർത്താവ്. മലയാളസാഹിത്യത്തിനു വിലയേറിയ സംഭാവനകൾ നൽകിയ ഒരു പ്രസിദ്ധകവിയാണ് അദ്ദേഹം. സാഹിത്യരംഗത്തിൽ മാത്രമല്ല അദ്ദേഹം പ്രവർത്തിച്ചിട്ടുള്ളത്. മററു കലകൾ പ്രോത്സാഹിപ്പിക്കുന്നതിലും അദ്ദേഹം താൽപര്യം കാണിച്ചിരുന്നു.]

കിടന്നുരുണ്ടും ഭുവി, മുട്ടുകുത്തി
നടന്നു, മൊട്ടൊട്ടു പിടിച്ചു നിന്നും,
ഇടർച്ചവാച്ചും പടി പിച്ച വെച്ചു-
മിടയ്ക്കിരുന്നും, ധൃതിപൂണ്ടെണീററും,

പൂവമ്പിളിക്കീറിനു വാനിടലയ്ക്കു
പൂവൽക്കരം നീട്ടിയുമാശയോടെ,
പാവയ്ക്കുകാട്ടും പലഹാരമൊന്ന-
പ്പാവം ഭുജിക്കാത്തതു പാർത്തുഴന്നും.

മൊട്ടിന്നുനേർ പല്ലുകൾ കാണുമാറു
പൊട്ടിച്ചിരിച്ചും, സഹസാ കരഞ്ഞും,
പട്ടിക്കുപിമ്പേ പതറിക്കുതിച്ചും
തട്ടിത്തടഞ്ഞാശു കമിഴ്ന്നു വീണും,

തമ്മിൽ തകർക്കും കളി വിട്ടു, ഴിഞ്ഞ
ധമ്മില്ലകം വേർത്ത മുഖത്തു ചിന്നി,
"അമ്മിഞ്ഞ"യെന്നമ്മയൊടോതി,രേണു
സമ്മിശ്രമാം മെയ്യൊടു പാഞ്ഞണഞ്ഞും,

താതന്റെ മേൽക്കേറിമറിഞ്ഞു, മേററം
സ്വാതന്ത്ര്യമോടേ പലമട്ടിലേവം
പൈതങ്ങൾ ചേഷ്ടിപ്പതു കണ്ടിരിക്കെ-
ച്ചേതസ്സിലാക്കന്യവിചാരലേശം.

സാഹിത്യമഞ്ജരി] [വള്ളത്തോൾ

### അഭ്യാസം

1. കുട്ടികളുടെ ഏതെല്ലാം ചേഷ്ടകളാണ് മുതിർന്നവക്ക് ആനന്ദത്തെ നല്കുന്നതു്?
2. ശിശുക്കളുടെ പല്ലുകൾ എന്തിനു തുല്യമാണ്?
3. സ്വാതന്ത്ര്യത്തോടുകൂടി അവരുടെയെല്ലാം അടുക്കെ എങ്ങനെയെല്ലാം പെരുമാറുന്നു?
4. പര്യായം പറയുക.—പല്ലു്, തലമുടി, അച്ഛൻ, അമ്മ, മകൻ, മകൾ
5. പിരിച്ചെഴുതുക:—നടന്നുമൊട്ടൊട്ടു്, നീട്ടിയുമാശയോടെ, തട്ടിത്തടഞ്ഞാശു, അമ്മിഞ്ഞയെന്നമ്മയൊടോതി, പലമട്ടിലേവം.

---

## പാഠം 29

## യശോധര

### രംഗം—1.

[ശുദ്ധോദനന്റെ രാജധാനിയിലെ അന്തഃപുരം. യശോധര മഞ്ചത്തിലിരിക്കുന്നു. വിഷാദച്ഛായ കലന്ന മുഖഭാവം. അഴിച്ചിട്ട തലമുടി. വെളുത്ത വസ്ത്രം. പരിചാരികയായ മാതംഗി അരികെ നില്ക്കുന്നു.]

യശോ:—എല്ലായിടത്തും ചെല്ലുന്നുണ്ടു് ആര്യപുത്രൻ. എന്നോടു മാത്രം എന്താണിത്ര വിരോധം, മാതംഗീ?

മാതം:—ഒന്നു സമാധാനിച്ചിരിക്കു കൊച്ചമ്മേ! എട്ടുകൊല്ലം പൊറുത്തിട്ടും മനസ്സിനു് ഉറപ്പു വന്നില്ലേ?

യശോ:—സമാധിയുണ്ണന്ന് സമാധാനത്തിൻെറ സന്ദേശവും കൊണ്ടു് അദ്ദേഹം പല സ്ഥലത്തും ചെന്നില്ലേ ? എനിക്കെന്താണ് സമാധാനം തരാത്തതു് ? എൻെറ കുട്ടി രാഹുലൻ—പാവം—അവനെ വിചാരിച്ചെങ്കിലും ഒന്നു വന്നുകൂടെ ?

മാതം:—തിരുമേനി വരും കൊച്ചമ്മേ ! ഒന്നു പൊറുക്കു എൻെറ പൊന്നു കൊച്ചമ്മേ !

യശോ:—വ്യസനംകൊണ്ടു മരവിച്ച എൻെറ ഹൃദയം ഇതിലധികവും താങ്ങിക്കൊള്ളും. പക്ഷേ, രാഹുലൻെറ ചോദ്യങ്ങൾക്ക് മറുപടി പറയാനാണ് പ്രയാസം.

(രാഹുലൻ ചാടിത്തുള്ളിക്കൊണ്ടു പ്രവേശിച്ചിട്ടു്)

രാഹു:—അമ്മേ! ഇന്നു് അച്ഛൻ വരും.

യശോ:—(അത്യാത്തിയോടെ കുട്ടിയെ ആലിംഗനം ചെയ്തിട്ടു്) നിൻെറ ഭാഗ്യം മകനേ ! ആരു പറഞ്ഞു നിന്നോടു് ?

രാഹു:—മുത്തച്ഛൻ പറഞ്ഞു. ഞാൻ പടിക്കൽചെന്നു നില്ക്കട്ടെ. ഇപ്പോഠം വരും.

[ചാടിയോടിപ്പോകുന്നു]

മാതം:—കൊച്ചമ്മ വേഗംചെന്നു് ഉടുപ്പൊക്കെ മാറു.

യശോ:—ഒന്നും മാറണ്ട; ഇതൊക്കെ മതി.

മാതം:—അതുവല്ല കൊച്ചമ്മേ ! തമ്പുരാന്നു് എന്തുതോന്നും ?

യശോ:—ഒന്നും തോന്നാനില്ല. ആര്യപുത്രന്നു് അതിലൊന്നും ശ്രദ്ധയില്ല. മാതംഗി ചെന്നു് എൻെറ മുറിയൊന്നു വൃത്തിയാക്കു. അല്ലെങ്കിൽ വേണ്ട; ഞാനും വരാം.

[രണ്ടുപേരും പോകുന്നു]

[തിരശ്ശീല]

രംഗം—2.

[അന്തഃപുരത്തിലെ മറ്റൊരുമുറി – യശോധരയും മാതംഗിയും കൂടി ഇരിപ്പിടങ്ങൾ ഒരുക്കുന്നു]

യശോ:—[ഒരു കസേരയുടെ അടുത്തുചെന്നു നിന്നിട്ട്] ആര്യപുത്രൻ ഇതിലാണ് ഇരിക്കാറുള്ളത്. വില്ലീസുമെത്ത ഇതിൽ ഇടു മാതംഗീ !

(അണിയറയിൽനിന്നു്)

"ധമ്മം ശരണം"

യശോ:—(ചെവിയോർത്തിട്ട്) ഇതാ വന്നെത്താറായി. എന്റെ ഹൃദയം മിടിക്കുന്നു. മാതംഗി പൊയ്ക്കൊള്ളൂ.

[മാതംഗി പോകുന്നു. ബുദ്ധൻ മൂന്നു ശിഷ്യന്മാരുമൊന്നിച്ച് പ്രവേശിക്കുന്നു.]

ശിഷ്യന്മാർ:— ബുദ്ധം ശരണം — ധമ്മം ശരണം — സംഘം ശരണം.

[യശോധര ബുദ്ധന്റെ കാല്ക്കൽ വീഴുന്നു. ബുദ്ധൻ അല്പം പിന്നാക്കം മാറുന്നു. ഒന്നും സംസാരിക്കുന്നില്ല — പ്രശാന്തമായ നിശ്ശബ്ദത.]

ഒരു ശിഷ്യൻ:—ഭദ്രേ ! എഴുന്നേല്ക്കൂ.

[യശോധര എഴുന്നേല്ക്കുന്നു. ബുദ്ധൻ കൈ ഉയർത്തി അവളെ അനുഗ്രഹിക്കുന്നു.]

ബുദ്ധൻ:—ശിഷ്യരേ ! ഇനി പോകാം.

ഒരു ശിഷ്യൻ:—ഈ സഹോദരി അല്പനേരം വിശ്രമിക്കട്ടെ.

ശിഷ്യന്മാർ:— ബുദ്ധം ശരണം — ധമ്മം ശരണം — സംഘം ശരണം.

[ബുദ്ധനും ശിഷ്യന്മാരും പോകുന്നു.]

യശോധര:—(സ്തബ്ധയായി ചുമരിൽ ചാരി സാരിത്തുമ്പത്തു തുരുപ്പിടിച്ചുകൊണ്ട് നില്ക്കുന്നു. ആത്മഗതം) എട്ടു വസന്തങ്ങൾ ആ വേർപാടിനുശേഷം എന്റെ മുമ്പിൽക്കൂടി കുസലെന്യേ കടന്നുപോയി. അന്നൊന്നും ഇത്ര വേദന തോന്നീട്ടില്ല.

[മാതംഗി പ്രവേശിക്കുന്നു.]

മാതം:—കൊച്ചമ്മേ !

യശോ:—(സമാധിയിൽനിന്നു് ഉണൎന്നതുപോലെ) എന്തുവേണം മാതംഗീ ?

മാതം:—എന്താണു് കൊച്ചമ്മ ആലോചിക്കുന്നതു് ?

യശോ:—ഒന്നുമില്ല, മാതംഗീ !

മാതം:—അതല്ല; കൊച്ചമ്മേടെ മനസ്സിനു് ഏതാണ്ടു് കൊഴപ്പം പററീട്ടുണ്ടു്.

യശോ:—ഉവ്വു് മാതംഗി. എട്ടുകൊല്ലം ഒതുക്കിവെച്ച നെടുവീർപ്പു് ഇതാ പൊട്ടിത്തെറിച്ചു.

മാതം:—സ്വാമി തിരുമേനി എന്തുപറഞ്ഞു കൊച്ചമ്മേ ?

യശോ:—എന്തെങ്കിലും പറഞ്ഞിരുന്നെങ്കിൽ—

മാതം:—ഒന്നും പറഞ്ഞില്ലേ ?

യശോ:—കേൾക്ക മാതംഗീ : ഒരുകാലത്തു് അദ്ദേഹം എന്നെ എത്രയധികം സ്നേഹിച്ചിരുന്നു !

മാതം:—തിരുമേനി ഈ ലോകത്തിൽ എല്ലാവരേയും സ്നേഹിക്കുന്നുണ്ടു് കൊച്ചമ്മേ !

യശോ:—ശരിയാണു്. ലോകമെങ്ങും ദയ വൎഷിക്കുന്ന മേഘമാണു് ആൎയ്യപുത്രൻ. എന്നാൽ, സ്വന്തം സഹധൎമ്മിണിയുടെ നേരെ എന്തുകൊണ്ടു ദയകാണിച്ചുകൂടാ ?

മാതം:—തിരുമേനി എന്തുചെയ്തു കൊച്ചമ്മേ ?

യശോ:—എന്തുചെയ്തു അല്ലേ ? ആൎയ്യപുത്രനു് ഒററയ്ക്കൊന്നു് ഇവിടെ വന്നുകൂടേ ? കണ്ണീരുവററിയ ഈ ജീവനില്ലാത്ത കണ്ണുകളൊന്നു കാണാൻ ദയയുണ്ടായോ ? വാടിക്കരിഞ്ഞ ഈ മുഖത്തൊന്നു നോക്കാമായിരുന്നോ ? കാല്ക്കൽവീണ എന്നെ ആ കൈകൊണ്ടു് ഒന്നെഴുന്നേല്പിക്കാമായിരുന്നില്ലേ ? ഒരുവാക്കു് എന്നോടു് മിണ്ടിക്കൂടെ ? സാധാ

രണ്ട സ്ത്രീകളോടു കാണിക്കുന്ന ദയയെങ്കിലും എന്നോടു വയ്യെന്നുണ്ടോ ? ഞാൻ എന്തു തെററുചെയ്തു ?

മാതം:—തിരുമേനി സന്യാസിയല്ലേ ? അങ്ങനെയൊക്കെ ചെയ്യാൻപാടുണ്ടോ ?

യശോ:—ആ പരമാത്ഥം മററെല്ലാവരേക്കാറം കൂടുതലായി എനിക്കറിയാം. എന്നാൽ പ്രാണികളോടു കാണിക്കുന്ന ദയയെങ്കിലും എന്നോടായിക്കൂടേ ? പണ്ട് ഒരു പ്രഭു കുമാരൻ അരയന്നത്തെ അമ്പെയ്തുവീഴ്ത്തിയപ്പോറം ആര്യ പുത്രൻ എത്ര ബദ്ധപ്പെട്ടു അതിനെ രക്ഷിക്കാൻ !

മാതം:—കൊച്ചമ്മ വല്ലതും പറയാണ്ടിരിക്കു.

യശോ:—ലോകത്തിൻെറ കണ്ണീരുതുടക്കുന്ന കൈകളാണതു്. എന്നാൽ എൻെറ കണ്ണീരെന്തേ കാണാഞ്ഞു ? അന്നത്തെ ആ രാത്രി — അതു് ഞാൻ ഓത്തുപോകയാണ് — ഞാൻ അന്തഃപുരത്തിൽ മയങ്ങുന്നസമയം. എന്നേയും സ്വന്തം മകനേയും ഉപേക്ഷിച്ചു്, ആരോടും ഒരക്ഷരംപോലും മിണ്ടാതെ, ഒരു ഭീരുവിനെപ്പോലെയല്ലേ ആര്യപുത്രൻ പോയതു് ? എന്തിനു് അങ്ങനെചെയ്തു ?

മാതം:—കൊച്ചമ്മ വൈഷമിക്കണ്ടോന്നുകരുതി.

യശോ:—അതെ; സ്ത്രീ ശല്യക്കാരിയാണെന്നാണ് പുരുഷൻെറ വിചാരം. അവറം ഇരുമ്പുചങ്ങലയാണുപോലും. അന ങ്ങുമ്പോറം കരയുന്നതും കുടയുമ്പോറം മുറുകുന്നതുമായ ചങ്ങല.—അങ്ങനെയുള്ള സ്ത്രീകളും ഉണ്ടാവാം. യശോ ധര അത്തരക്കാരിയല്ല.

[രാഹുലൻ ഉത്സാഹത്തോടെ ഓടിവന്നു് അമ്മയെ കെട്ടിപ്പിടിച്ചു് കവിളത്തു തലോടിക്കൊണ്ടു്.]

രാഹു:—അമ്മേ ! എന്താ ഇങ്ങനെ മിണ്ടാണ്ടുനില്ക്കുന്നേ? അച്ഛൻ അതാ മുററത്തിറങ്ങി. മുത്തച്ഛനും അവിടെനില്ക്കുന്നു. വരു, വേഗംവന്നാൽ കാണാം.

യശോ:—മകനേ ! രാഹുല ! നീ ചെല്ലൂ വേഗം. വിലപിടിച്ച മൂന്നു രത്നങ്ങളുണ്ടു് അച്ഛൻെറ കൈയിൽ. അതു വാങ്ങികൊള്ളു മകനേ ! [കയ്യിൽ ചുംബിക്കുന്നു.]

രാഹു:—അതു് ഞാൻ ഇപ്പോഠംതന്നെ വാങ്ങും. [ഓടിപ്പോകുന്നു.]

[തിരശ്ശീല]

രംഗം—3.

[രാജധാനിയുടെ മുൻവശം. ശുദ്ധോദനൻ, ബുദ്ധൻ, ശിഷ്യന്മാർ എന്നിവർ നില്ക്കുന്നു.]

ബുദ്ധൻ:—ഞാൻ പോയിവരട്ടെ അച്ഛ.

[കാല്ക്കൽ വീഴുന്നു.]

ശിഷ്യന്മാർ:— ബുദ്ധം ശരണം.— ധമ്മം ശരണം.— സംഘം ശരണം.

[രാഹുലൻ ഓടിവന്നു് ബുദ്ധൻെറ മുമ്പിൽചെന്നു് കൈമലത്തിക്കാണിക്കുന്നു.]

ബുദ്ധ:—ഞാൻ എന്തുതരാനാണു് മകനേ! ഈ ചുരയ്ക്കാത്തൊണ്ടേ എനിക്കുള്ളു. അതു താങ്ങാൻ നിൻെറ കൊച്ചുകൈയിനു ശേഷിയുണ്ടോ ? മുത്തച്ഛൻ നിനക്കു് കിരീടംതരും. അതു വാങ്ങികൊള്ളു.

രാഹു:—അച്ഛനുവേണ്ടാത്ത കിരീടം എനിക്കും വേണ്ട.

ശിഷ്യ:—ബുദ്ധം ശരണം.—സംഘം ശരണം.

രാഹു:—ഞാനുംവരും അച്ഛൻെറകൂടെ. പരന്ന ആകാശവും നീണ്ട പാതയും കൂട്ടിമുട്ടുന്നതുവരെ ഞാൻ അച്ഛൻെറകൂടെ തന്നെ നടക്കും.

ബുദ്ധ:—മകനേ ! രാഹുല ! നല്ലവണ്ണം ആലോചിച്ചിട്ടാണോ നീ ഈ പറയുന്നതു് ? കാട്ടിലും മേട്ടിലും, കല്ലിലും മുള്ളിലും അലഞ്ഞുനടക്കാൻ നിൻെറ കാലുകഠക്കു് ശക്തിയില്ലാ മകനേ !

രാഹു:—അച്ഛനു നടക്കാമെങ്കിൽ എനിക്കും നടക്കാം.

ശിഷ്യ:—ബുദ്ധം ശരണം.

ശുദ്ധോ:—മുത്തച്ഛനു പിന്നെ ആരുണ്ടു് എന്റെ കുട്ടീ !

രാഹു:—അച്ഛനുപിന്നെ ആരുണ്ടു് മുത്തച്ഛാ ?

ശിഷ്യ:—ബുദ്ധം ശരണം.—ധമ്മം ശരണം.—സംഘം ശരണം.

ശുദ്ധോ:—എനിക്കു് ഉത്തരംമുട്ടി. കുഞ്ഞേ ! നീ അച്ഛന്റെ മകനാണു്.

[പൂത്തുതലോടി ശിരസ്സിൽ ചുംബിക്കുന്നു.]

ബുദ്ധ:—നമുക്കു നടക്കാം മകനേ ! മുത്തച്ഛന്റെ കാല്ക്കൽവീഴ.

[കുട്ടി മുത്തച്ഛന്റെ കാല്ക്കൽ വീഴുന്നു. അദ്ദേഹം കുട്ടിയെ പിടിച്ചെഴുന്നേല്പിക്കുന്നു. ബുദ്ധനും ശിഷ്യന്മാരും രാഹുലനും പതുക്കെപ്പതുക്കെ നടന്നുമറയുന്നു. യശോധര ബദ്ധപ്പെട്ടു് ഓടിവന്നു് ആ കാഴ്ച കണ്ടു സ്തംഭിച്ചുനില്ക്കുന്നു.]

ശുദ്ധോ:—അവനുംപോയി മകളേ !

യശോ:—എനിക്കിനി ഒന്നും ഇല്ല കൊടുക്കാൻ. എല്ലാം ഞാൻ സമപ്പിച്ചുകഴിഞ്ഞു. മണിമേടയിലിരുന്നുതന്നെ എനിക്കിനി സന്യസിക്കാം.

ശുദ്ധോ:—വരു മകളേ !

[യശോധര പതുക്കെപ്പതുക്കെ ശുദ്ധോദനന്റെ പിന്നാലെ നടന്നു് അകത്തേക്കു് പോകുന്നു.]

[തിരശ്ശീല]

## അഭ്യാസം.

1. ഗതി, ഘടകം, വ്യാക്ഷേപകം എന്നീ ദ്യോതക ശബ്ദങ്ങൾക്കു് ഈ പാഠത്തിൽനിന്നു് നാലുവീതം ഉദാഹരണങ്ങൾ കണ്ടെത്തുക.
2. ബുദ്ധദേവനു് ലോകത്തിൽ എല്ലാവരും തുല്യരായിരുന്നുവെന്നു് ഈ പാഠത്തിൽ കണ്ട പെരുമാററം നിങ്ങളെ ബോദ്ധ്യപ്പെടുത്തുന്നുണ്ടോ ? ഉണ്ടെങ്കിൽ എങ്ങനെയെന്നു വ്യക്തമാക്കുക.
3. ഈ പാഠത്തിൽനിന്നു് ആറു സവ്വനാമങ്ങൾ തിരഞ്ഞെടുക്കുക.

---

പാഠം 30

# സ്വാമി വിവേകാനന്ദൻ

ഒരു പട്ടാളക്കാരന്റേയോ പോലീസുകാരന്റേയോ വേഷം കണ്ടാൽ നിങ്ങളിൽ പലക്കും കൌതുകം തോന്നുക പതിവാണ്. ആ തൊപ്പിയും, കുപ്പായവും, കാലുറയും, അരപ്പട്ടയും എല്ലാം ഒത്തുവരുമ്പോൾ ഒന്നു ശ്രദ്ധിച്ചു നോക്കാൻ തോന്നും. എന്നാൽ, ശിരോമുണ്ഡനം ചെയ്തു കാവി വസ്ത്രം ധരിച്ച് അലഞ്ഞു നടക്കുന്ന ഒരു സന്യാസിയെ കണ്ടാലോ? ആ രൂപം നിങ്ങളെ ആകർഷിക്കാൻ പ്രയാസമാണ്. പക്ഷേ, ബാല്യം മുതല്ക്കേ അത്തരം വേഷത്തിൽ മതിപ്പുള്ളവരും ഇല്ലെന്നില്ല. ഇന്ത്യയിൽ ഉണ്ടായിട്ടുള്ള മഹാന്മാരുടെ കൂട്ടത്തിൽ ഉന്നതമായ ഒരു സ്ഥാനം അർഹിക്കുന്ന ശ്രീ. വിവേകാനന്ദൻ അത്തരക്കാരനായിരുന്നു. സന്യാസിമാരുടെ വേഷമാണ് അദ്ദേഹത്തെ, ബാല്യംമുതല്ക്കേ, ഏററവുമധികം ആകർഷിച്ചിരുന്നതു്.

1863 ജനുവരി 12-ാംതീയതിയാണ് വിവേകാനന്ദൻ ജനിച്ചതു്. ബംഗാളിൽ പല നിലയ്ക്കും പ്രശസ്തമായിട്ടുള്ള ദത്തവംശത്തിലത്രേ ഈ ബാലന്റെ ജനനം. അവിടെ ജനിച്ച ദുർഗ്ഗാചരൺ ദത്ത് സന്യാസജീവിതംകൊണ്ടു് പ്രശസ്തി നേടി. അദ്ദേഹത്തിന്റെ പുത്രൻ വിശ്വനാഥ് ദത്തൻ പ്രഖ്യാതനായ പണ്ഡിതനും സമർത്ഥനായ ഒരു അഭിഭാഷകനുമായിരുന്നു. വിശ്വനാഥിന്റെ പുത്രനായിരുന്നു വിവേകാനന്ദൻ.

നരേന്ദ്രൻ എന്നായിരുന്നു വിവേകാനന്ദന്റെ ആദ്യത്തെ പേർ. കുട്ടിക്കാലംമുതല്ക്കേ നരേന്ദ്രനു സന്യാസിമാരോടുള്ള പ്രതിപത്തി അതിരുകടന്നതായിരുന്നു. കൈയിൽ കിട്ടിയതെന്തും അവക്കു കൊടുക്കും. എത്ര ശാസിച്ചിട്ടും ഈ സ്വഭാവത്തിനു മാററം കണ്ടില്ല. ഒടുവിൽ ഒരു ദിവസം നരേന്ദ്രനെ അമ്മയായ ഭുവനേശ്വരീദേവി മുറിക്കകത്തിട്ടടച്ചു.

എന്നാൽ, ഇതുകൊണ്ടൊന്നും ബാലന്റെ സ്വഭാവത്തിനു വലിയ മാററം കണ്ടില്ല. സന്യാസിമാരെ വീട്ടിലേക്കു ക്ഷണിച്ചുവരുത്തുക, അവരോടു കുശലപ്രശ്നം ചെയ്യുക, കൈവശമുള്ളതു ജനലിൽക്കൂടി അവക്കിട്ടുകൊടുക്കുക – ഇതൊക്കെ നരേന്ദ്രന്റെ ബാല്യകാലലീലകളായിരുന്നു.

മകൻ നല്ലൊരു വക്കീലായിത്തീരണമെന്നായിരുന്നു അച്ഛന്റെ അഭിലാഷം. എന്നാൽ നരേന്ദ്രനു നല്ലൊരു കുതിര വണ്ടിക്കാരനാവാനായിരുന്നു മോഹം. രണ്ടോ നാലോ പേരെ തന്റെ വണ്ടിയിലിരുത്തി അവരെ ലക്ഷ്യസ്ഥാനത്തെത്തിക്കണം. എന്തൊരു സുഖമായിരിക്കും ആ ജോലി! ഇതിൽ പരം കൗതുകം മറെറന്തുണ്ടു്! ഒടുവിൽ, ഒരു നിലയ്ക്കു് ഇതു സാധിക്കുകയും ചെയ്തു. തനിക്കു സിദ്ധിച്ച ആദ്ധ്യാത്മിക ജ്ഞാനമാകുന്ന കുതിരവണ്ടിയിലിരുത്തി, ഇന്ത്യയിലും പുറത്തുമുള്ള അനേകംപേരെ, അദ്ദേഹം ഇരുട്ടിൽനിന്നു വെളിച്ചത്തിലേക്കു നയിച്ചു.

ബാല്യം മുതല്ക്കേ നരേന്ദ്രൻ നന്നായി പഠിച്ചുപോന്നു. കാളേജിൽ പഠിക്കുന്ന കാലത്തു് ഇംഗ്ലീഷ്, തത്വശാസ്ത്രം, തക്കം എന്നിവയിൽ പ്രത്യേകനൈപുണ്യം നേടി. കേവലം ഒരു പാഠ്യപുസ്തകപ്പുഴുവായിട്ടല്ല അദ്ദേഹം വിദ്യയഭ്യസിച്ചിരുന്നതു്. പാശ്ചാത്യരുടേയും പൗരസ്ത്യരുടേയും തത്വശാസ്ത്ര ഗ്രന്ഥങ്ങൾ പാരായണം ചെയ്യുകയും സ്വയം ചിന്തിക്കുകയും ചെയ്തിരുന്നു. ആരോടും കൂസൽ കൂടാതെ തുറന്നു സംസാരിച്ചിരുന്നു അദ്ദേഹം. ഹെർബർട് സ്പെൻസർ എന്ന തത്വജ്ഞാനിയുടെ ചില കൃതികൾ വായിച്ചപ്പോൾ തോന്നിയ എതിരഭിപ്രായങ്ങൾ സ്പെൻസറെത്തന്നെ എഴുതിയറിയിച്ചുവത്രേ. ആ പണ്ഡിതൻ നരേന്ദ്രനെ പ്രശംസിച്ചു മറുപടിയും എഴുതി. കാളേജിലെ പ്രൊഫസർ ഡബ്ളിയു. ഡബ്ളിയു. ഹെയ്സ്റ്റി ഒരവസരത്തിൽ ഇങ്ങനെ അഭിപ്രായപ്പെട്ടു. "ഞാൻ ലോകത്തിൽ പല സ്ഥലത്തും സഞ്ചരിച്ചിട്ടുണ്ടു്. ഇത്ര

ബുദ്ധിശക്തിയും കാര്യശേഷിയുമുള്ള ഒരു വിദ്യാത്ഥിയെ ഇതുവരെ കണ്ടിട്ടില്ല. ജമ്മൻ സവ്വകലാശാലകളിൽപ്പോലും ഇത്ര തത്വശാസ്ത്രപ്രാവീണ്യമുള്ള വിദ്യാത്ഥികളെ കണ്ടിട്ടില്ല. ഈ കുട്ടി ലോകപ്രഖ്യാതനായിത്തീരും."

പ്രൊഫസറുടെ ഈ പ്രവചനം ഒട്ടും പിഴച്ചില്ല. നരേന്ദ്രൻ ബി. ഏ. പരീക്ഷ ജയിച്ചു. അധികം താമസിയാതെ പിതാവു മരിച്ചു. കുടുംബഭാരം ഈ യുവാവിൻെറ ചുമലിലായി. ചില വ്യവഹാരങ്ങാം നിമിത്തം സാമ്പത്തിക ക്ലേശവും നേരിട്ടു. അതിൽനിന്നു മോചനം ലഭിക്കാൻവേണ്ടി അദ്ധ്യാപകവൃത്തിയും ഗുമസ്തജോലിയും നോക്കേണ്ടിവന്നു. അതിനിടയിൽ നിയമപരീക്ഷയ്ക്കുള്ള പഠിപ്പുകൂടിയായപ്പോഠം വിശ്രമിക്കാൻ സമയമില്ലാതായി. അക്കാലത്താണ് അദ്ദേഹത്തിൻെറ ജീവിതത്തിൽ ഒരു പരിവത്തനമുണ്ടായതു്. "ദക്ഷിണേശ്വരത്തിലെ യോഗി" എന്നു പ്രസിദ്ധിനേടിയ ശ്രീരാമകൃഷ്ണപരമഹംസരുടെ ശിഷ്യത്വം അദ്ദേഹം സ്വീകരിച്ചു. സത്യാന്വേഷിയായിരുന്ന നരേന്ദ്രന് പരമഹംസരുമായുണ്ടായ ഈ സമ്പക്കം നിമിത്തം ഗാർഹികക്ലേശങ്ങാംക്കിടയിലും തെല്ലൊരു മനസ്സമാധാനം ലഭിച്ചിരുന്നു.

സാധാരണക്കാരിൽനിന്നു വ്യത്യസ്തമായ ഒരനുഭവം ബാല്യം മുതല്ക്കേ നരേന്ദ്രന് ഉണ്ടായിക്കൊണ്ടിരുന്നു. ഉറക്കത്തിൽ പലപ്പോഴും ഒരത്ഭുതസ്വപ്നം കാണും. എവിടന്നോ ഒരു തേജോഗോളം അടുത്തുവരും. ക്രമേണ താൻ ആ ഗോളത്തിൽ ലയിക്കും. പിന്നെ ഒന്നും ഓമ്മയുണ്ടാവില്ല. ഇതായിരുന്നു സ്വപ്നരീതി. പ്രഥമസന്ദശനവേളയിൽത്തന്നെ ശ്രീരാമകൃഷ്ണദേവൻ ഈ സ്വപ്നത്തെപ്പററി അങ്ങോട്ടു ചോദിച്ചുവത്രെ. മനോഗതിയുടെ ഐകരൂപ്യം നോക്കു! ഈ സ്വപ്നം ഒരു തരം സമാധിയാണ്. അതുമൂലം ശ്രീരാമകൃഷ്ണദേവൻ തൻെറ ശിഷ്യന്മാരിൽ അഗ്രഗണനീയനായി കണക്കാക്കിയതു് നരേന്ദ്രനെയായിരുന്നു.

സമാധിയടയുന്നതിനു മുമ്പായി പരമഹംസൻ തൻെറ തപശ്ശക്തി മുഴുവൻ നരേന്ദ്രനിൽ സമർപ്പിച്ചു. തൻെറ സന്ദേശം പ്രചരിപ്പിച്ച് ലോകത്തിൽ ശാന്തിയും സമാധാനവും പുലർത്താനുള്ള ഉത്തരവാദിത്വമാണ് ഈ സമർപ്പണംകൊണ്ടു പകർന്നുകൊടുത്തതു്. ഉത്തമശിഷ്യനു് അതുനിമിത്തം ഉൾക്കരുത്തും, മനോവികാസവും സിദ്ധിച്ചു. ആത്മീയബോധത്തിൽ ക്കൂടി ലോകത്തെ ഉണർത്തേണ്ടുന്ന ഭാരമേറിയ ചുമതലയാണു് അന്നുമുതൽ നരേന്ദ്രൻ ഏറ്റെടുത്തതു്.

പരമഹംസരുടെ സമാധിക്കുശേഷം നാലഞ്ചുകൊല്ലം നരേന്ദ്രൻ ആത്മീയനിഷ്ഠകളിലും പഠനത്തിലും ഏർപ്പെട്ടു. അനന്തരം അഖിലേന്ത്യാപര്യടനത്തിനാണു് പുറപ്പെട്ടതു്. ഭാരതസംസ്കാരത്തിൻെറയും ആത്മീയതത്വത്തിൻെറയും മഹത്വം എന്തെന്നു് അദ്ദേഹം ജനങ്ങളെ ബോദ്ധ്യപ്പെടുത്തി. നാടാകെ പടർന്നുപിടിച്ചിരുന്ന ദാരിദ്ര്യവും അജ്ഞാനവും അദ്ദേഹം നേരിട്ടു കണ്ടറിഞ്ഞു. ഈ അവശതയിൽനിന്നു ഭാരതീയരെ ഉദ്ധരിക്കേണ്ടതു് തൻെറ കർത്തവ്യമാണെന്നു് അദ്ദേഹം ഉറച്ചു. അതിനുവേണ്ടിയായിരുന്നു അദ്ദേഹത്തിൻെറ പ്രസംഗങ്ങൾ. ഹിന്ദുമതത്തേയും ഇന്ത്യയേയുംകുറിച്ച് ഇന്നാട്ടിലെന്നപോലെ വിദേശങ്ങളിലും മതിപ്പുണ്ടാക്കണമെന്നു് അദ്ദേഹം തീരുമാനിച്ചു. അതിനുവേണ്ടി 1893-ൽ അദ്ദേഹം അമേരിക്കയിലേക്കു പോയി.

ഇതിനിടയിൽ നരേന്ദ്രൻ വിവേകാനന്ദൻ എന്ന പേരിൽ പ്രഖ്യാതനായിക്കഴിഞ്ഞിരുന്നു. അമേരിക്കയിൽ വിവേകാനന്ദനു സിദ്ധിച്ച സ്വീകരണം അഭിമാനിക്കത്തക്കതായിരുന്നു. ആ പ്രസംഗം തുടങ്ങിയാൽ ആളുകൾക്കു് ഉന്മേഷമായി. എത്ര കേട്ടാലും മതിയാകാറില്ല. പലരും അദ്ദേഹത്തിൻെറ ശിഷ്യത്വം സ്വീകരിച്ചു. ഒട്ടും ഭിന്നമല്ലാത്ത അനുഭവം ഇംഗ്ലണ്ടിലും ഉണ്ടായി. വെള്ളച്ചാട്ടംപോലുള്ള പ്രസംഗധോരണിയും നയനങ്ങളിൽ പ്രകാശിച്ചിരുന്ന ആത്മീയതേജസ്സും

വിദേശികളെ അത്ഭുതജനകമാംവണ്ണം വശീകരിച്ചു. വേദങ്ങളുടേയും ഉപനിഷത്തുകളുടേയും ആഴവും പരപ്പും എന്തെന്നു് വിദേശികൾ ഏറ്റക്കുറെ മനസ്സിലാക്കി.

**1897**-ൽ വിവേകാനന്ദൻ ഇന്ത്യയിലേക്കു മടങ്ങി. അതിനു ശേഷമാണു് രാമകൃഷ്ണാമിഷ്ഷൻ സ്ഥാപിച്ചതു്. **1899** വരെ ഇന്ത്യയിൽത്തന്നെ അദ്ദേഹം മിഷ്ഷൻ പ്രവർത്തനം നിർവ്വഹിച്ചു. പിന്നെ വീണ്ടും വിദേശപര്യടനത്തിനു പോയി. യൂറോപ്പിലും അമേരിക്കയിലും അദ്ദേഹത്തെ എതിരേല്ക്കാൻ ധാരാളം പേരുണ്ടായിരുന്നു. ഒരുകൊല്ലം കഴിഞ്ഞു് സ്വാമിജി ഇന്ത്യയിലേക്കു മടങ്ങി. അനന്തരകാലജീവിതം മുഴുവൻ രാമകൃഷ്ണമിഷ്ഷന്റെ വളർച്ചയ്ക്കുവേണ്ടി വിനിയോഗിച്ചു. സത്യാന്വേഷിയും, സ്വരാജ്യസ്നേഹിയും, അവശജനസുഹൃത്തുമായ ആ വന്ദ്യഗുരു **1902**-ൽ സമാധിയടഞ്ഞപ്പോൾ കരയാത്തവരില്ല.

ഹ്രസ്വമായ ഒരു കാലത്തിനിടയ്ക്കു് എന്തെല്ലാം വൻകാര്യങ്ങളാണു് സ്വാമി വിവേകാനന്ദൻ സാധിച്ചതു്! മനുഷ്യനെ അന്ധകാരത്തിൽനിന്നു് പ്രകാശത്തിലേക്കു നയിക്കാൻവേണ്ടി അദ്ദേഹം ചെയ്ത അത്യദ്ധ്വാനം ഒരു കാലത്തും മറക്കത്തക്കതല്ല.

## അഭ്യാസം

1. വിവേകാനന്ദൻ മനുഷ്യനെ അന്ധകാരത്തിൽനിന്നും പ്രകാശത്തിലേക്കു നയിച്ചു.
   (i) ഈ വാക്യത്തിലെ കർത്താവു്, കർമ്മം, ക്രിയ എന്നിവ ചൂണ്ടിക്കാണിക്കുക.
   (ii) വിവേകാനന്ദൻ, മനുഷ്യനെ, അന്ധകാരത്തിൽനിന്നു്, പ്രകാശത്തിലേക്കു് എന്നീ പദങ്ങളുടെ വിഭക്തി പറയുക.
2. വിവേകാനന്ദന്റെ വിദ്യാഭ്യാസജീവിതം വിവരിക്കുക.
3. ഭാരതീയസംസ്കാരത്തിന്റെ മഹത്വം വിവേകാനന്ദൻ വിദേശീയർക്കു ബോദ്ധ്യപ്പെടുത്തിയതെങ്ങനെ?

പാഠം 31

# കൈരളീനൃത്തം

[ചിന്താശീലനും ആശയസമ്പന്നനുമായ ഒരു കവിശ്രേഷ്ഠനാണ് കെ. കെ. രാജാവ്. ആശയഗാംഭീര്യമാണ് അദ്ദേഹത്തിന്റെ കവിതയ്ക്കുള്ള പ്രത്യേകത. വെള്ളിത്തോണി, ബാഷ്പാഞ്ജലി മുതലായവയാണ് അദ്ദേഹത്തിന്റെ കൃതികൾ. ഭാഷയിലെ പ്രധാനകവികളിൽ മിക്കവരേയും താഴെ ഉദ്ധരിക്കുന്ന കവിതയിൽ സ്മരിച്ചിരിക്കുന്നു.]

മററൊരു ദിക്കിലും കേൾക്കാത്തമട്ടുള്ള
മദ്ദളകേളി മിഴാവൊലിയും;
സ്നിഗ്ദ്ധമധുരമിടയ്ക്ക തൻ സംഗീതം ;
മുഗ്ദ്ധമൃദ്ദളം തിമിലമേളം ;
വിണ്ടലത്തോളമുയൎന്നുചെന്നെത്തുന്ന
ചെണ്ട തൻ താരഗംഭീരനാദം—
ഇത്തരമോരോന്നും, കൈരളി, നിന്നുടെ
നൃത്തരസത്തിൻ വിഭാവമെന്നും !
ശീതളാലാപത്തിൻ ബിന്ദുവാൽ തേന്മഴ
പെയ്ത ചെറുശ്ശേരി പാരിലെങ്ങും,
നെഞ്ചലിയിക്കും നിൻ സാത്വികസൗഭാഗ്യം
തുഞ്ചന്റെ പൈങ്കിളി തെല്ലുപാടി ;
അഞ്ചിതമാകും പ്രസാദമൊന്നീക്ഷിപ്പാൻ
കുഞ്ചന്റെ കാൽച്ചിലമ്പൊട്ടുചാടി ;
കേരളവൎമ്മാവിൻ മായൂരകാഹളം
ധീരമെന്നോതി ഗംഭീരഭാവം ;
ധാടിയും മോടിയുമൊട്ടൊട്ടു കാണിച്ചു
കോടിലിംഗേശവിശുദ്ധവംശം ;
പേശലമാകിന ലീലാവിലാസമൊ—
ട്ടാശാന്റെ കണ്ണിൽത്തെളിഞ്ഞുമിന്നി ;
ഉള്ളൂരെടുത്ത വിലോലമുരളിയും
വള്ളത്തോളിന്റെ വിപഞ്ചികയും
തേടിയിട്ടില്ലാത്ത നൃത്തകാവ്യധ്വനി
കോടികോടിക്കണക്കുണ്ടിനിയും !

[കെ. കെ. രാജ.

## അഭ്യാസം

1. കൈരളിയുടെ നൃത്തത്തിനുള്ള വിശേഷതകൾ എന്തെല്ലാം?
2. കൈരളിയുടെ നൃത്തത്തിന് ആരെല്ലാം സഹായിച്ചു? എങ്ങനെയാണ് ഓരോരുത്തരും സഹായിച്ചതു്?
3. താഴെ പറയുന്നവ എന്താണ്:—

   തുഞ്ചന്റെ പൈങ്കിളി, കുഞ്ചന്റെ കാൽച്ചിലമ്പ്, കേരള വർമ്മയുടെ മായൂരകാഹളം

---

## പാഠം 32

## കൂത്ത്

കേരളം പഴയകാലം മുതല്ക്കേ കലകളുടെ കേളീരംഗമായിരുന്നു. ശാസ്ത്രസിദ്ധാന്തങ്ങളിൽ അടിയുറച്ച ദൃശ്യകലകൾ അതിപ്രാചീനകാലത്തുതന്നെ കേരളത്തിൽ നടപ്പായി. ഇക്കൂട്ടത്തിൽ പണ്ഡിതസഹൃദയരെ ഏററവുമധികം ആകർഷിച്ചുപോന്നിട്ടുള്ള ദൃശ്യകലയാണ് കൂത്ത്.

കഥകളി, നാടകം, ഓട്ടൻതുള്ളൽ, മോഹിനിയാട്ടം ആദിയായ ദൃശ്യകലകളെ അപേക്ഷിച്ച് ശ്രദ്ധിക്കത്തക്ക പല പ്രത്യേകതകളും കൂത്തിനുണ്ട്. പ്രകടിപ്പിക്കുന്ന സ്ഥലം, പ്രകടനത്തിനുള്ള പ്രതിപാദ്യം, പ്രകടനത്തിൽ പങ്കെടുക്കുന്നവർ, പ്രകടനത്തിന്റെ ചടങ്ങുകൾ ഈ നാലു വിഷയങ്ങളിലും പ്രത്യേകതകൾ കാണാം. കൂത്ത് ക്ഷേത്രങ്ങളിൽ മാത്രമേ നടത്താവുള്ളു. ഏതെങ്കിലും കഥയെടുത്ത് കൂത്തിനുപയോഗിക്കാൻ പാടില്ല; പുരാണകഥകൾക്കു മാത്രമേ അതിൽ സ്ഥാനമുള്ളു.

സവർണ്ണസമുദായത്തിൽപ്പെട്ട ഒരു പ്രത്യേകവിഭാഗക്കാർക്കു മാത്രമേ അതിൽ പങ്കെടുക്കാൻ പാടുള്ളൂ. ശാസ്ത്രവിധിക്കനുസരിച്ച് പല ചടങ്ങുകളും കൂത്തിൽ അനുഷ്ഠിക്കേണ്ടതുണ്ട്. ഇതൊക്കെയാണ് ഈ കലയുടെ പ്രത്യേകതകൾ.

കൂത്ത് ക്ഷേത്രത്തിനകത്തു മാത്രമേ നടത്താവൂ എന്ന് മുമ്പു പറഞ്ഞുവല്ലോ! ക്ഷേത്രങ്ങളിൽ കൂത്തുനടത്താൻ മാത്രമായി പ്രത്യേകസ്ഥലം സജ്ജമാക്കീട്ടുണ്ട്. കൂത്തമ്പലം എന്നാണ് ഈ പ്രകടനശാലയ്ക്കു പേർ. കേരളത്തിലെ വലിയ ചില ക്ഷേത്രങ്ങളിൽ മാത്രമേ കൂത്തമ്പലങ്ങളുള്ളൂ. ആലയനിർമ്മാണകലയിലും, ശില്പകലയിലും വിദഗ്ദ്ധരായ ആളുകളുടെ സൂക്ഷ്മദൃഷ്ടിയും സങ്കല്പശക്തിയും വെളിപ്പെടുത്തുന്ന ഒരു കലാസൃഷ്ടിയാണ് കൂത്തമ്പലം. കൂത്തമ്പലം ഇല്ലാത്ത ക്ഷേത്രങ്ങളിൽ ഊട്ടുപുരയിലോ, വലിയമ്പലത്തിലോ വച്ചു കൂത്തു നടത്താം. ദേവസദസ്സിൽ മാത്രമേ കൂത്തു നടത്താവൂ എന്നത്രെ സങ്കല്പം. അതുകൊണ്ടാണ് ക്ഷേത്രത്തിനു പുറത്ത് ഈ കലാപ്രകടനം നിഷേധിച്ചിരിക്കുന്നത്.

ദേവസദസ്സിൽ പ്രകടിപ്പിക്കേണ്ട കലയാകയാൽ അതിൽ ആർക്കെല്ലാം പങ്കെടുക്കാമെന്നതിനെസ്സംബന്ധിച്ചും നിയമം വേണമല്ലൊ! അമ്പലവാസികളിൽ ഒരു പ്രത്യേകവിഭാഗത്തിനു മാത്രമേ ഈ അവകാശം അനുവദിച്ചിട്ടുള്ളൂ. ചാക്യാർ, നങ്ങ്യാർ, നമ്പ്യാർ എന്നിവരാണ് ഈ വിഭാഗക്കാർ. അഭിനയം പ്രധാനമായി നിർവ്വഹിക്കുന്നത് ചാക്യാരാണ്. താളം കൊട്ടുകയാണ് നങ്ങ്യാരുടെ ജോലി. എന്നാൽ, അഭിനയത്തിൽ പങ്കുചേരുകയും ആവാം. ചാക്യാർ അഭിനയിക്കാൻ ഉപയോഗിക്കുന്ന സംസ്കൃതശ്ലോകങ്ങളെ സംഗീതാത്മകമായി നങ്ങ്യാർ ഉച്ചരിക്കുകയും പതിവുണ്ട്. നമ്പ്യാർക്ക് 'മിഴാവ്' കൊട്ടുക മാത്രമേ ചെയ്യേണ്ടതുള്ളൂ.

ഈ മിഴാവ് ഒരു പ്രത്യേക തരം വാദ്യവിശേഷമാണ്. മാങ്ങയും മറ്റും ഉപ്പിലിടാൻ ഉപയോഗിക്കുന്ന വലിയ ഒരു

തരം ഭരണി നിങ്ങൾ കണ്ടിട്ടില്ലേ ? ഏതാണ്ട് മൂന്നുനാലടി പൊക്കം കാണും. വയർ ഉന്തിയും വായ് കുടുതായും ഇരിക്കും. അതിൻെറ വായ്, തോൽ കെട്ടി മൂടും. അതാണ് മിഴാവ്. രംഗത്തിൻെറ പിന്നിലായി എല്ലാവരും കാണത്തക്കമെട്ടിലാണ് മിഴാവ് സ്ഥാപിക്കുക.

കൂത്തിനു് മൂന്നു വകഭേദങ്ങളുണ്ട്. പ്രബന്ധക്കൂത്ത്, നങ്ങ്യാർ കൂത്ത്, കൂടിയാട്ടം. ഇതിൽ പ്രബന്ധക്കൂത്താണ് സാധാരണക്കാൎക്ക് മനസ്സിലാക്കാൻ എളുപ്പം. രാമായണം, ഭാരതം എന്നീ ഇതിഹാസ ഗ്രന്ഥങ്ങളെ പ്രബന്ധരൂപത്തിൽ ചിട്ടപ്പെടുത്തിയെടുത്ത് ശ്ലോകംചൊല്ലി അൎത്ഥം വ്യാഖ്യാനിക്കലാണ് ഇതിൻെറ ചടങ്ങ്. ചാക്യാർ ഒരു വിദൂഷകനെപ്പോലെ വേഷംകെട്ടി രംഗത്തുപ്രവേശിച്ച് ശ്ലോകംചൊല്ലി സരസമായി വ്യാഖ്യാനിക്കും. ഇവിടെ അഭിനയത്തിനല്ല, വാക്‌സാമൎത്ഥ്യത്തിനാണ് സ്ഥാനം. കഥ രാമായണമോ ഭാരതമോ ആയിക്കൊള്ളട്ടെ, സന്ദൎഭത്തിനു യോജിച്ചവിധം ചുററുപാടും നടക്കുന്ന സംഭവങ്ങളെ ചാക്യാർ വിമൎശിക്കും. കഥ പറയുന്നതിനിടയ്ക്കു് കാണാൻ വന്നിരിക്കുന്നവരെ സന്ദൎഭമൊപ്പിച്ച് യഥേഷ്ടം കളിയാക്കാനും ചാക്യാൎക്കു സ്വാതന്ത്ര്യമുണ്ട്. അങ്ങിനെ കളിയാക്കുമ്പോൾ കേട്ടിരിക്കാമെന്നല്ലാതെ ഒരക്ഷരം അങ്ങോട്ടു മിണ്ടാൻ സഭാവാസികൾക്കു സ്വാതന്ത്ര്യമില്ല. നാടുവാഴുന്ന മഹാരാജാവിനെപ്പോലും കളിയാക്കീട്ടുള്ള ചാക്യാന്മാരുണ്ട്. ഒരിക്കൽ മഹാരാജാവിനെ "പൂച്ചക്കണ്ണാ" എന്നു മുഖത്തുനോക്കി വിളിച്ചു ഒരു സരസൻ. ക്രുദ്ധനായ മഹാരാജാവ് കൂത്തു കഴിഞ്ഞശേഷം ചാക്യാരോട് തൻെറ മുമ്പാകെ ഹാജരാകാൻ കല്പനയായി. ചാക്യാർ തിരുമുമ്പാകെ ചെന്നു. "ഇപ്പോൾ എങ്ങിനെയിരിക്കുന്നു?" മഹാരാജാവ് ചാക്യാരോട് ചോദിച്ചു. "പൂച്ചയെ കണ്ട എലിയെപ്പോലെയായി" എന്നാണ് ചാക്യാർ മറുപടി പറഞ്ഞതു്. മഹാരാജാവിൻെറ കോപം അടങ്ങി. ചാക്യാരെ

അദ്ദേഹം സമ്മാനിച്ച് അയയ്ക്കുകയാണ് ചെയ്തത്. ദൈവദത്തമായ ഒരു വരം പോലെ സന്ദർഭോചിതം വേണ്ടതു പ്രയോഗിക്കാനുള്ള അവരുടെ കഴിവ് അന്നും ഇന്നും ഒരുപോലെയാണ്. പണ്ഡിതന്മാരായ ഈ ചാക്യാന്മാരെ സഹൃദയർ ആദരിക്കുന്നതിൽ അത്ഭുതപ്പെടാനില്ല.

നങ്ങ്യാർകൂത്തിൽ ശുദ്ധമായ അഭിനയം മാത്രമേയുള്ളു. നാട്യത്തിനു കൊഴുപ്പുണ്ടാക്കാൻ മിഴാവും ഇലത്താളവും ഉപയോഗിച്ചുള്ള വാദ്യമുണ്ടാകും. ശ്രീകൃഷ്ണചരിതമാണ് അഭിനയിക്കുന്നതു്. പക്ഷേ, കണ്ടു മനസ്സിലാക്കാൻ കഴിവുള്ളവർ വളരെ കുറച്ചേ ഇന്നുള്ളു.

കൂത്തിന്റെ ഏററവും പ്രധാനമായ വിഭാഗം കൂടിയാട്ടമാണ്. ഒന്നിച്ചുചേർന്നുള്ള അഭിനയം എന്നാണ് പദത്തിന്റെ അർത്ഥം. ഇത്രയേറെ ചടങ്ങുള്ള ഒരു ദൃശ്യകല വേറെയുണ്ടെന്നു തോന്നുന്നില്ല. മിഴാവ്, ഇലത്താളം എന്നിവയ്ക്കു പുറമേ തിമില, ഇടയ്ക്ക, ശംഖ്, കൊമ്പ്, കുഴൽ എന്നീ വാദ്യങ്ങളുടെ സമ്മേളനത്തിൽ അരങ്ങു കൊഴുത്താൽ നമ്പ്യാർ നാന്ദീശ്ലോകം ചൊല്ലും. അതു കഴിഞ്ഞാൽ സൂത്രധാരൻ പ്രവേശിക്കും.

സംസ്കൃതനാടകങ്ങളാണ് കൂടിയാട്ടത്തിനുപയോഗിക്കുക. സൂത്രധാരൻ കാൽച്ചുവടുകൾവച്ച് ആടി ചില പദ്യങ്ങൾ ചൊല്ലും. അങ്ങിനെ ഒരു ദിവസം കഴിയും. പിറേറദിവസമാണ് കഥാപാത്രം പ്രവേശിക്കുക. പല ചടങ്ങുകളും അനുഷ്ഠിക്കേണ്ടതുള്ളതിനാൽ ഏതെങ്കിലും ഒരു നാടകത്തിന്റെ ഒരംശം മാത്രമേ അഞ്ചെട്ടുദിവസംകൊണ്ടു തീരുകയുള്ളു. വിദൂഷകൻ ഒഴികെ മററു കഥാപാത്രങ്ങളൊന്നും സംസാരിക്കില്ല. എല്ലാം ആംഗ്യം കൊണ്ടാണ് വിശദമാക്കുക. വിദൂഷകനു സംഭാഷണസ്വാതന്ത്ര്യമുണ്ട്.

കഥകളിവേഷത്തോട് ഏറെക്കുറെ സാദൃശ്യമുള്ള വേഷങ്ങളാണ് കൂടിയാട്ടത്തിൽ കാണുന്നതു്. വർണ്ണപ്പകിട്ടുള്ള ഈ വേഷങ്ങൾ കേരളത്തിന്റെ ചിത്രകലാസാമർത്ഥ്യം വെളിപ്പെടുത്തുന്നവയാണ്.

കൂടിയാട്ടത്തിൻെറ മഹത്വം വെളിപ്പെടുത്തുന്ന ഒരു കഥ കേട്ടിട്ടുണ്ട്. ഇരിങ്ങാലക്കുടെവച്ച് 'നാഗാനന്ദം' നാടകം അഭിനയിക്കുന്ന സന്ദർഭം. ഗരുഡൻ പറക്കേണ്ടതായ ഘട്ടംവന്നു. ഗരുഡവേഷം കെട്ടിയിരുന്ന നടൻ യഥാർത്ഥത്തിൽ അന്തരീക്ഷത്തിലൂടെ പറന്ന് ഒരുനാഴിക അകലെയുള്ള കുത്തുപറമ്പ കുന്നിന്മേൽ ചെന്നിരുന്നുവത്രേ! അതിനുശേഷം നാഗാനന്ദത്തിലെ ഈ രംഗം അഭിനയിക്കാറില്ലപോലും. ഇതൊരുപക്ഷേ കെട്ടുകഥയായിരിക്കാം. എന്നാൽ, കൂടിയാട്ടത്തിൽ ഭാഗഭാക്കുകളാകുന്ന നടന്മാർ ഇന്നും ഇത്തരം കഥകൾ വിശ്വസിക്കുന്നു. പ്രസ്തുത കലയോട് നടന്മാക്കുള്ള ആത്മാർത്ഥമായ ആദരവാണ് ഇതു വെളിപ്പെടുത്തുന്നത്. തങ്ങളുടെ തൊഴിലിൻെറ മഹത്വത്തെക്കുറിച്ചുള്ള ബോധം പുലത്താൻവേണ്ടി ഇങ്ങനെ കുറെ അന്ധവിശ്വാസങ്ങൾ നിലനിത്തിയാലും തരക്കേടില്ല.

### അഭ്യാസം.

1. 'സഹൃദയരെ വളരെയധികം ആകഷിക്കുന്ന വിശിഷ്ടമായ ദൃശ്യകലയാണ് കൂടിയാട്ടം' — ഈ വാക്യത്തിലെ വിശേഷണപദങ്ങൾ തരംതിരിക്കുക.
2. <u>അമ്പലവാസികളിൽ</u> ഒരു പ്രത്യേക<u>വിഭാഗത്തിനുമാത്രമേ</u> <u>ഇതിൽ</u> പങ്കെടുക്കാൻ പാടുള്ളൂ. — കീഴ്വരയിട്ട പദങ്ങളുടെ വിഭക്തി പറയുക.
3. കൂടിയാട്ടത്തിൻെറ ചടങ്ങുകൾ വിവരിക്കുക.
4. ചാക്യാർ സാമുദായികജീവിതം വിമർശിച്ചിരുന്നതെങ്ങനെ?

---




## ദേശീയ സമ്പാദ്യ പദ്ധതി

1. നിങ്ങളുടെ ഭാവിക്കുവേണ്ടിയും ഇന്ത്യയുടെ ഭാവിക്കു വേണ്ടിയും മിച്ചം പിടിക്കുക.
2. നിങ്ങൾ പതിവായി സമ്പാദിക്കാറുണ്ടോ ? ദേശീയ സമ്പാദ്യ പദ്ധതി സർട്ടിഫിക്കറ്റുകളിൽ മുതൽ നിക്ഷേപിക്കുക.
3. നിങ്ങളുടെ നിക്ഷേപങ്ങൾക്കു് പോസ്റ്റാഫീസ് സേവിംഗ്സ് ബാങ്ക് ഉപയോഗിക്കുക.
4. നിങ്ങളുടെ സമ്പാദ്യം രാഷ്ട്രത്തിന്റെ സമ്പാദ്യമാണു്.
5. സമ്പാദ്യം നിങ്ങൾക്കും രാഷ്ട്രത്തിന്നും അഭിവൃദ്ധി കൈവരുത്തുന്നു.
6. ആ ചെലവു യഥാർത്ഥത്തിൽ ആവശ്യമുള്ളതാണോ ? സമ്പാദിക്കുക; നിക്ഷേപിക്കുക.
7. നിങ്ങളുടെ ഭാവിഐശ്വര്യത്തിന്നു് നിങ്ങളുടെ സമ്പാദ്യങ്ങൾ നിങ്ങളുടെ ഗവമ്മെന്റിന്നാവശ്യമാണു്.

COVER PRINTED BY THE S. G. P. AT THE GOVERNMENT PRESS,
ERNAKULAM—1963